*(Malayalam)*
**PURUSHANTHARANGALILOODE**
Travelogue
**Vayalar Ramavarma**
First Prabhath Edition August 1987
Second Edition August 1998
Type Setting :
**Print Point Communications, Thiruvananthapuram**
Printed at Vijay Fine Arts, Sivakasi
Cover : N.Sasikumar

Price Rs.25.00

Publishers:
**Prabhatham Printing & Publishing Co. (pvt) Ltd.**
Trivandrum-695 035, Kerala, India

Sales Department :

**PRABHATH BOOK HOUSE**
Trivandrum-Quilon-Alleppey-Ernakulam-Kottayam-
Palaghat-Calicut-Cannanore-Mobile Book House



# പുരുഷാന്തരങ്ങളിലൂടെ

(യാത്രാ വിവരണം)

**വയലാർ രാമവർമ്മ**



**പ്രഭാത് ബുക്ക് ഹൗസ്**
തിരുവനന്തപുരം
വില രൂപ: 25.00

ഉള്ളടക്കം | പേജ്



PBH - 67 / 98 - 2,000 - 2 SL - 548

## ഈ പുസ്തകത്തെക്കുറിച്ച്

1956 ഡിസംബറിൽ ഡൽഹിയിൽ വച്ചുനടന്ന ഏഷ്യൻ റൈറ്റേഴ്സ് കോൺഫറൻസിൽ എനിക്കും പങ്കെടുക്കേണ്ടിവന്നു. കേരളത്തിൽനിന്നു വേറെയുമുണ്ടായിരുന്നു എഴുത്തുകാർ. അവരിൽ പലരുമൊന്നിച്ച്, ഇന്ത്യയുടെ ആ തലസ്ഥാനം മുഴുവൻ ഞാൻ ചുറ്റിനടന്നു കാണുകയുണ്ടായി. ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്ന നഗരാവശിഷ്ടങ്ങളും, ശതാബ്ദങ്ങളായി ശിരസ്സുയർത്തി നിൽക്കുന്ന ചരിത്രസ്മാരകങ്ങളും, പുതിയ നഗരക്കെട്ടുകളുമെല്ലാം എന്റെയുള്ളിൽ കുറിച്ചിട്ട കുറിമാനങ്ങൾ ഞാനൊന്നു വിടർത്തിപ്പകർത്തിനോക്കി. ഒരു ചരിത്രകാരനോ രാഷ്ട്രീയപ്രവർത്തകനോ ആയി നിന്നുകൊണ്ടല്ല, ഒരു സാഹിത്യകാരനായി നിന്നുകൊണ്ടാണ് ഞാനെല്ലാം നോക്കിക്കാണാൻ ശ്രമിച്ചത്. പണ്ഡിറ്റ്ജിയുടെയും, മജുംദാരുടെയും, സർക്കാരിന്റെയുമൊക്കെ ചരിത്രഗ്രന്ഥങ്ങളിൽനിന്നും, ബർണിയറുടേയും മറ്റും സഞ്ചാരക്കുറിപ്പുകളിൽനിന്നും കാലേ വായിച്ചാർജ്ജിക്കാൻ കഴിഞ്ഞിട്ടുള്ള വിവരങ്ങൾ മനസ്സിൽ കിടന്നിരുന്നതുകൊണ്ട്, കണ്ടേടത്തോളം കാര്യങ്ങളെ അവയുടെ കാലഘട്ടത്തോടടുപ്പിച്ചുനിർത്തി മനസ്സിലാക്കുവാൻ പ്രത്യേകിച്ച് മെനക്കെടേണ്ടിവന്നില്ല. എഴുതിയവ എഴുതിയവ അന്നോ പത്രങ്ങളിൽ പ്രസിദ്ധീകരിച്ചിരുന്നു. ആ ലേഖനങ്ങളിൽ ചിലതാണ് സമാഹാരത്തിലുള്ളത്. പുസ്തകരൂപത്തിലാക്കിയപ്പോൾ വീണ്ടും അവയൊന്നടുക്കിയെടുത്തു എന്നു മാത്രം.

ദില്ലിയിലൂടെ സഞ്ചരിക്കുമ്പോൾ, പുരുഷാന്തരങ്ങളിലൂടെ യാത്രചെയ്യുന്ന അനുഭവമാണുണ്ടാവുക! ഇത്രയേറെ ചരിത്രസംഭവങ്ങൾ കണ്ടിട്ടുള്ള മറ്റൊരു നഗരം ഇന്ത്യയിലുണ്ടോ എന്നു സംശയമാണ്. അതിന്റെ വല്ല കോണുകളിലേയ്ക്കും വെളിച്ചം വീശിക്കുവാൻ എനിക്കു കഴിഞ്ഞിട്ടുണ്ടോ? അതു നിങ്ങളാണു പറയേണ്ടത്.

വയലാർ രാമവർമ്മ

വയലാർ,
6-2-59

## ഇതിഹാസങ്ങളുടെ ജൻമഭൂമി

കണ്ണും തിരുമ്മിയുണർന്നപ്പോൾ ഒരുപാത്രം നല്ല ചൂടുള്ള പാൽ കിട്ടി. ഒരു ചെറിയ മൺചട്ടി നിറയെ കാച്ചിക്കുറുക്കിയ പാല്! ഇരുന്നയിരുപ്പിൽതന്നെ ഞാനതൊറ്റവലിക്കു കുടിച്ചു. എന്നിട്ടാ മൺപാത്രം പുറത്തേയ്ക്കു വലിച്ചെറിയുകയും ചെയ്തു.

"പാൽപ്പൊടി കലക്കിക്കുറുക്കിയതായിരിക്കും". ഒരു സ്നേഹിതൻ പറഞ്ഞു.

"ഛേയ്" മറ്റൊരാൾ തിരുത്തി: "ഇത് മഥുരയാണ്, പശുക്കളുടെ നാട്!"

ഞാൻ ആ റെയിൽവേസ്റ്റേഷനിലേയ്ക്കൊന്നു നോക്കി. വലിയ അക്ഷരത്തിൽ "മട്ര" എന്നെഴുതിവച്ചിരിക്കുന്നു. ഓ, പ്രസിദ്ധമായ ഉത്തരമഥുര!

നേരം വെളുത്തുവരുന്നതേയുള്ളൂ. മൂടൽമഞ്ഞുകൊണ്ട് മൂടിപ്പുതച്ചു കിടക്കുകയാണ് പ്രകൃതി. വല്ലാത്ത തണുപ്പ്! ദേഹമാകെ മരവിച്ചിരിക്കുന്നു. "ഇട്ടാർസി" മുതലാരംഭിച്ചതാണീ മരംകോച്ചുന്ന തണുപ്പ്. ഗ്രാൻറ്ട്രങ്ക് എക്സ്പ്രസ്സ് ഹിമവാന്റെ സംരക്ഷണമേഖലയിലൂടെ സഞ്ചരിക്കുകയായിരുന്നു. ദൂരെ കരിയില കൂട്ടി തീയിട്ട് ഗ്രാമവാസികൾ കൂട്ടംകൂടിയിരുന്ന് തീകായുന്നത് കണ്ടപ്പോൾ കൊതിതോന്നി. മഞ്ഞുകാലത്തെ പ്രഭാതങ്ങളിൽ അതൊരു സുഖമുള്ള പരിപാടിയാണ്!

കമ്പാർട്ടുമെന്റിൽ നിന്നൊരുസംഘം യാത്രക്കാർ സ്റ്റേഷനിലിറങ്ങി. അവർ തീർത്ഥാടനക്കാരാണ്. വെളുപ്പാൻകാലം മുതൽക്കേ അവർ



'ഗീതഗോവിന്ദ' ഗീതങ്ങൾ നീട്ടിച്ചൊല്ലുന്നതുകേട്ടു. "ധീരസമീരേ, യമുനാതീരേ........." ഇതുപോലുള്ള വെളുപ്പാൻകാലങ്ങളിൽ, കൊളുത്തിയ നിലവിളക്കിൻമുമ്പിൽ തൂണുംചാരിയിരുന്ന് മുത്തശ്ശിയമ്മ ഉറക്കെ ചൊല്ലാറുള്ള ആ അഷ്ടപദിഗീതങ്ങൾ കേട്ടാണ്, വീട്ടിൽവെച്ച് ഞാൻ പണ്ടൊക്കെ ഉണരാറുണ്ടായിരുന്നത്! ഇത്രയുമുറക്കെ ചൊല്ലുന്നതെന്തിനാണെന്നു ചോദിച്ചാൽ മുത്തശ്ശി പറയും:

"ഈ കീർത്തനങ്ങൾ കേട്ടിട്ടുവേണം ചരാചരങ്ങൾക്കു മോക്ഷം കിട്ടാൻ".

ട്രെയിനിൽ വെച്ച് അതേ കീർത്തനങ്ങൾ കേട്ടുണർന്നപ്പോൾ അന്തരിച്ചുപോയ എന്റെ മുത്തശ്ശിയമ്മയുടെ ചിത്രം മനസ്സിൽ തെളിഞ്ഞുവന്നു. ആ യമുനാതീരത്തെ ഒരു കാട്ടുപുല്ലായിട്ടെങ്കിലും ജനിച്ചിരുന്നെങ്കിൽ!- അതായിരുന്നു അവരുടെ അന്തിമാഭിലാഷം!

മഥുരയിലിറങ്ങിയ ആ തീർത്ഥാടക സംഘത്തിൽ മുത്തശ്ശിമാരുണ്ട്, കൈക്കുഞ്ഞുങ്ങളുമുണ്ട്. പണ്ടുപണ്ട് എന്റെ മുത്തശ്ശി എനിക്കു പറഞ്ഞുതന്നിരുന്ന കഥകളും സങ്കീർത്തനങ്ങളും ആ മുത്തശ്ശിമാർ അവരുടെ ഓമനക്കുഞ്ഞുങ്ങളെ പറഞ്ഞുകേൾപ്പിക്കുകയാവാം. അവർ തൊഴുകൈയ്യോടെയാണ് സ്റ്റേഷനിലിറങ്ങി നടന്നുമറഞ്ഞത്.

ദ്വാപരയുഗത്തിന്റെ മനസ്സാക്ഷിയായിരുന്ന ശ്രീകൃഷ്ണന്റെ നാടാണ് മഥുര! ആ മന്ദ്രമധുരമായ ഓടക്കുഴൽനാദം കേട്ട് ആത്മനിർവൃതി പൂണ്ടിരുന്ന മഥുര, ഇന്നു ഗ്രാൻറ്ട്രങ്ക് എക്സ്പ്രസ്സിന്റെ ചൂളംവിളികേട്ടാണ് ഉണരുന്നത്! വണ്ടി കുലുങ്ങിയുലഞ്ഞു നീങ്ങി....... കുഞ്ഞരുവികളും കുന്നിൻതട്ടുകളും പച്ചപ്പടർപ്പുകളും നിറഞ്ഞ ആ പ്രശാന്തസുന്ദരമായ നാട് ഞാൻ കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരുന്നു. ഇളംവെയിൽ കൊടുത്ത മഞ്ഞമുണ്ടും ചുറ്റി കൃഷ്ണതുളസികൾ അകലെനിന്ന് തുള്ളുകയാണ്! പാൽപാത്രങ്ങളും തലയിൽവെച്ച് വർണ്ണവസ്ത്രങ്ങളണിഞ്ഞ പെൺകിടാങ്ങൾ നടപ്പാതകളിലൂടെ തിരക്കിട്ട് നടന്നുനീങ്ങുന്നു. തൊട്ടടുത്ത മുനിസിപ്പൽ നഗരത്തിലേയ്ക്കവർ വില്പനയ്ക്കു പാൽ കൊണ്ടു പോവുകയാവും! സൗരാഷ്ട്രയിലെ ഗ്രാമവീഥികളിലും നന്ദലാൽബോസിന്റെ ചിത്രങ്ങളിലും മാത്രമേ ഞാനമ്മാതിരിയുള്ള പെൺകിടാങ്ങളെ കണ്ടിട്ടുള്ളൂ.





കറന്നുകഴിഞ്ഞഴിച്ചുവിടപ്പെട്ട പശുക്കൾ അവിടവിടെ മേഞ്ഞുനടക്കുന്നു. മനുഷ്യരുടെ മുമ്പിൽ ചുരത്താൻ മടിച്ചുനിന്ന അവയുടെ അകിടുകൾ കിടാക്കളുടെ മുമ്പിൽ ചുരന്നുനില്ക്കുകയാണ്.

ചെറുപ്പം മുതല്ക്കേ കണ്ടു പരിചയിച്ചിട്ടുള്ള ഒരു നാട്ടിലൂടെ കടന്നു പോകുന്നതായിട്ടേ എനിക്കു തോന്നിയുള്ളൂ. നീണ്ടുനീണ്ടങ്ങനെ കിടക്കുന്ന പശ്ചിമഘട്ടങ്ങളെയും. അവയ്ക്കിപ്പുറത്തെ വിന്ധ്യ പർവ്വതനിരകളെയും പിന്നിട്ടുപിന്നിട്ട് തീവണ്ടി ഓടിക്കൊണ്ടിരുന്നപ്പോളൊക്കെ, ഇതിഹാസ പുരാണങ്ങളുടെ ഈറ്റില്ലങ്ങളായ ആ ഭൂവിഭാഗങ്ങൾ ഞാൻ വിടർന്ന കണ്ണുകളോടെ നോക്കിയിരിക്കുകയായിരുന്നു. ഗ്രാന്റ്ട്രങ്ക് എക്സ്പ്രസ്സിനെക്കാൾ വേഗത്തിൽ ചരിത്രം കൂടെവന്ന്, ഭാരതീയ സംസ്ക്കാരത്തിന്റെ എത്രയെത്ര നിർമ്മാണരംഗങ്ങളിലേയ്ക്കാണെന്നെ മുഖം തിരിച്ചിരുത്തിയത്! മൂടൽമഞ്ഞിലൂടെ തലയുയർത്തിനിന്ന മലമുടികളും വെയിലത്തു മുഴുക്കാപ്പു ചാർത്തിനില്ക്കുന്ന പച്ചിലക്കാടുകളും തണൽമരങ്ങളും താമരക്കുളങ്ങളുമെല്ലാം. കാളിദാസ കവിതകൾ മനസ്സിൽ ചിത്രപ്പെടുത്തിത്തന്ന രംഗങ്ങളാണ്. പഴയ സംസ്കൃത കവികളെ പിടിച്ചിരുത്തി തീരാത്ത തീരാത്ത വർണ്ണനകളെഴുതിച്ച ആ ഭൂവിഭാഗങ്ങളിൽ, ഇന്നും കുലച്ചു പഴുത്തുനില്ക്കുന്ന ചോളക്കതിരുകൾ കൊയ്യാൻ വരുന്ന കൃഷിക്കാരുടെ മുമ്പിൽ തലകുനിച്ചു നിൽക്കുന്നതു ഞാൻ കണ്ടു. അവയ്ക്കിടയിൽ നാലുകാലിൽ ഉയർന്നുനില്ക്കുന്ന കാവൽമാടങ്ങളും! കാളിദാസന്റെ യക്ഷൻ പ്രിയാവിരഹതപ്തനായി വന്നിരുന്ന ആ കുന്നിൻചരിവുകൾ കടന്നാണിങ്ങോട്ടു പോന്നത്. മറിഞ്ഞുകിടക്കുന്ന കൊമ്പനാനകളെപ്പോലുള്ള കരിമ്പാറക്കെട്ടുകളും. അവയുടെ മെയ്പ്പുറത്ത് കളംവരച്ചൊഴുകുന്ന കാട്ടാറുകളും. എത്രവിടർന്നാലും സൂചിക്കോലുകൾ പോലെ കൂർത്തുനില്ക്കുന്ന കൈതപ്പൂക്കളുമെല്ലാം. പണ്ടേ മേഘസന്ദേശത്തിനു പശ്ചാത്തലമൊരുക്കിയ ദൃശ്യങ്ങളാണ്. അതിലേ പറന്നുചെന്ന് കാർമേഘശകലത്തിന്റെ കൈയ്യിൽ പ്രിയതമയ്ക്കൊരു നീണ്ട കത്തെഴുതി കൊടുത്തയച്ച ആ മേഘസന്ദേശത്തിലെ യക്ഷനെ അറിയാത്ത വരില്ലല്ലോ. ആ കുന്നിൻമുകളിലൊക്കെ കാറ്റത്തലഞ്ഞു നടക്കുന്ന മേഘങ്ങളെ കാണുമ്പോൾ, പഴയ സന്ദേശത്തിനുള്ള മറുപടിയുമായി അവ കാളിദാസന്റെ യക്ഷനെ അന്വേഷിക്കുകയാണെന്നു തോന്നും. കൈയ്യിലുള്ള വലിയ ലൈറ്റ് മുമ്പോട്ടുനീട്ടിയടിച്ച് വഴികാണിച്ചുകൊണ്ട് രാത്രിയിലാപ്രദേശങ്ങളിലൂടെ തീവണ്ടി കടന്നുപോയപ്പോൾ "സഞ്ചാരിണീ ദീപശിഖേവ രാത്രൗ" എന്ന

രഘുവംശശ്ലോകത്തിലെ ഉപമയുടെ സ്വാരസ്യം ഞാൻ പേർത്തും പേർത്തുമാസ്വദിക്കുകയായിരുന്നു.

ഏതാണ്ടവിടം മുതൽ ഹിമാലയസാനുക്കൾ വരെ ഇതിഹാസ പുരാണങ്ങൾക്കുള്ള മുശ മെനഞ്ഞുകൊടുത്ത മണ്ണിലൂടെയാണ് റെയിൽപാളങ്ങൾ മലർന്നുകിടക്കുന്നത്.

മഥുരതൊട്ടങ്ങോട്ട് മഹാഭാരതത്തിന്റെ നാടാണ്. പണ്ടുപണ്ടു ബലഭദ്രൻ ഉഴുതുമറിച്ചിട്ട ആ പരന്ന വയലുകളിൽ ചോളവും മല്ലിയും കടുകും വിളഞ്ഞു നില്ക്കുന്നതു കാണാം. ഒരു കച്ചമുണ്ടും തലയിൽ കെട്ടി കലപ്പയും തോളത്തു വെച്ചിറങ്ങിവന്ന് ആ വയലായ വയലെല്ലാം ഉഴുതുകിളച്ചിട്ട ബലരാമൻ, പണികഴിഞ്ഞു വരമ്പത്തേയ്ക്കു മാറിനിന്ന് മോന്തിക്കുടിച്ചിരുന്ന 'മധുരവും രേവതീലോചനാങ്ക'വുമായ മദിരയുടെ തുളുമ്പിവീണ തുള്ളികൾ ആ വയലുകളിലലിഞ്ഞുചേർന്നിട്ടുണ്ടാവും. തൊട്ടപ്പുറത്തുകൂടി ഒഴുകുന്ന യമുനയെ ബലരാമൻ വെട്ടിമാറ്റി ഒഴുക്കിയിട്ടുള്ളതായി കഥകളുണ്ട്. യമുനയെ പിന്തുടർന്നുവന്ന് കൃഷിചെയ്തു കൃഷിചെയ്ത് വളർന്ന മനുഷ്യർ, പിന്നെപ്പിന്നെ ഉൾനാടുകളിലേയ്ക്ക് കുടിയേറിപ്പാർത്തു തുടങ്ങിയപ്പോൾ, യമുന അവരെ പിൻതുടർന്നില്ല. ഊർപ്പം കുറഞ്ഞ മണ്ണിൽ കൃഷി അത്ര എളുപ്പമല്ലാതെവന്നു. അതുകൊണ്ടാവണം, തന്റെ വലിയ കലപ്പകൊണ്ട്, യമുനയെ അങ്ങോട്ടുമിങ്ങോട്ടും വെട്ടിയൊഴുക്കുവാൻ ഹലായുധൻ സാഹസപ്പെട്ടത്! ഭഗീരഥനുശേഷം ഉത്തരേന്ത്യയുടെ ഉൾനാടുകളിൽ ജലസേചനം നടത്താൻ മനസ്സുവെച്ച മറ്റൊരാളായിരുന്നിരിക്കണം, ശ്രീകൃഷ്ണന്റെ ആ ജ്യേഷ്ഠസഹോദരൻ! അന്നുതുടങ്ങിവെച്ച ചെറുകിട നദീതടപദ്ധതികൾ പൂർത്തിയാക്കുവാൻ ഇന്നത്തെ ഇന്ത്യയെക്കൊണ്ടേ ഇനി ആവുകയുള്ളു. ആ മഹായജ്ഞം ആരംഭിച്ചിരിക്കുകയുമാണ്.

ബലരാമൻ പണ്ട് കിളച്ചുമാറ്റിയ യമുനയുടെ ആ മടക്കിലാണ്, വിഖ്യാതമായ "വ്രജമണ്ഡലം". യദുവംശം നിരവധി നൂറ്റാണ്ടുകളോളം താവളമടിച്ച് നഗരക്കെട്ടുകൾവരെ പണിഞ്ഞുയർത്തിയതവിടങ്ങളിലാണ്. ഭാഗവതത്തിലും മറ്റും വായിച്ചിട്ടില്ലേ, ആ യദുവംശത്തെ. സിന്ധുഗംഗാ സമതലങ്ങളിലെ സംസ്ക്കാരാവശിഷ്ടങ്ങളുമായി കയറിവന്ന് മൈവരപ്പുപ്രദേശങ്ങൾ മുഴുവൻ പണ്ടേ കൃഷിക്കുപയുക്തമാക്കിയിട്ടത് യാദവരാണ്. പശുക്കെട്ടും കൃഷിയും അവരുടെ നിത്യത്തൊഴിലായിരുന്നു. വികസിച്ചു വിക





സിച്ച് പ്രതാപ ഐശ്വര്യങ്ങളോടുകൂടിയ ഒരു രാജവംശംതന്നെ കുറെയധികം കാലത്തേയ്ക്കവർ നിലനിർത്തിപ്പോന്നിരുന്നു. തൊഴുത്തിൽക്കുത്തും, അധികാരവടംവലികളും കൊണ്ട് സ്വയം മണ്ണടിഞ്ഞുപോയ ആ രാജവംശത്തിന്റെ കഥ, ഭാഗവതത്തിൽ വിവരിച്ചിട്ടുണ്ട്. വഴിയ്ക്കൊക്കെ ചിരപരിചിതങ്ങളായ മുഖങ്ങൾ കണ്ടുമുട്ടിയെന്നുവരാം. അവരുടെ പിതാമഹൻമാർ പലരും നമ്മുടെ ചിരന്തന സുഹൃത്തുക്കളാണല്ലോ. വ്യാസൻ പണ്ടേ നമ്മെ പരിചയപ്പെടുത്തിത്തന്ന സുഹൃത്തുക്കൾ!

മഥുര റെയിൽവേസ്റ്റേഷനിലിറങ്ങിയ തീർത്ഥാടകസംഘങ്ങൾ ധൃതിപിടിച്ചു നടന്നുനീങ്ങുന്നതു കണ്ടു. അവർക്ക് കാളിന്ദിയിൽ പോയി സ്നാനം ചെയ്ത് വീണ്ടുമഞ്ചാറ് നാഴിക നടന്നു വൃന്ദാവനത്തിലെത്തേണ്ടിയിരിക്കുന്നു. ജീവിതത്തിലെ ചിരന്തനാഭിലാഷങ്ങളുടെ ഒരു സാക്ഷാൽക്കാരമായിട്ടാണവരതു കരുതുക. വൃന്ദാവനത്തിലെ ശ്രീകൃഷ്ണക്ഷേത്രത്തിന്റെ തിരുമുറ്റത്തെ മണൽത്തരികളായി ജനിക്കുവാൻ പ്രാർത്ഥിച്ചു മരിച്ചിട്ടുള്ള എത്രയെത്ര ഭക്തൻമാർ ഇന്ത്യയിലങ്ങോളമിങ്ങോളമുണ്ടായിട്ടുണ്ട്!

കാളിന്ദിയിലെ ആ വിഖ്യാതമായ കാളിയമർദ്ദനഘട്ടത്തിൽ കല്പടവുകളിറങ്ങി കുളിക്കാൻ നില്ക്കുമ്പോൾ വല്ലാത്തൊരനുഭൂതിവിശേഷമാണു നമുക്കെല്ലാമുണ്ടാവുക. ആ നദിയുടെ ഹൃദങ്ങളിലൊളിച്ചിരുന്ന്, അവിടെ കുളിക്കാനിറങ്ങിയ ഗ്രാമവാസികളെ വിഷപ്പല്ലുകൾകൊണ്ട് കൊത്തിക്കൊന്നിരുന്ന കാളിയനെ, വിദേശിയായ ആ ഉഗ്രസർപ്പത്തെ, ശ്രീകൃഷ്ണൻ പണ്ടു [illegible]യ്ക്കു ചവിട്ടി മറിച്ചതവിടെവെച്ചാണ്. മാനവാത്മാവുകളിൽ വിഷം പരത്താൻ വന്ന ഏത് ശക്തിയുടെയും പത്തി ചവിട്ടിത്താഴ്ത്തി, സ്നേഹത്തിന്റെയും കർമ്മത്തിന്റെയും ഏറ്റവും വലിയ ഗീത പ്രചരിപ്പിച്ച ശ്രീകൃഷ്ണൻ വളർച്ചയെത്തിയ ഒരൊത്ത മനുഷ്യനായിരുന്നു. മനുഷ്യദ്രോഹത്തിന്റെ നേർക്കുയർത്തപ്പെട്ടതാണ് കർമ്മഭൂമിയുടെ ആ പിഞ്ചുകാൽ! ശ്രീകൃഷ്ണൻ ഒരംശാവതാരമാണോ, പൂർണ്ണാവതാരമാണോ എന്ന പ്രശ്നം തർക്കിച്ചുതർക്കിച്ച്, അദ്ദേഹം ഒരു പൂർണ്ണാവതാരമായിരുന്നു എന്ന് സ്ഥാപിച്ചുവെച്ച വൈഷ്ണവവേദാന്തികളും മനസ്സിൽ കണ്ടതു മറ്റൊന്നായിരുന്നില്ല! കാളിയമർദ്ദനഘട്ടംതൊട്ട് കുരുക്ഷേത്രയുദ്ധഭൂമിവരെ ജ്വലിച്ചുനിന്ന ആ യാദവനേതാവിന്റെ ജീവിതം മനുഷ്യദ്രോഹികളോടുള്ള സന്ധിയില്ലാത്ത സമരങ്ങളുടെ കഥയാണ്! രാജാധിരാജപ്രതാപങ്ങളുടെ

ഭാഗത്തായിരുന്നില്ല. അദ്ദേഹം. മനുഷ്യാവകാശങ്ങൾ നിഷേധിക്കപ്പെടുകയും. ജീവിതസുഖങ്ങളിൽനിന്നു നാടുകടത്തപ്പെടുകയും ചെയ്ത നിസ്വരുടെ ഭാഗത്തുനിന്ന് മാനുഷ്യകത്തിൻെറ ജയ പാഞ്ചജന്യം മുഴക്കിയ കൃഷ്ണൻ ആയുഗത്തിന്റെ മനസ്സാക്ഷിയായിത്തീർന്നതുകൊണ്ടാണ്. അദ്ദേഹത്തിന്റെ പിന്നാലെ നടന്നെത്തിയ പിന്നത്തെ തലമുറകൾ ശ്രീകൃഷ്ണനിലെ ആ ഭാവം ശരിക്കു മനസ്സിലാക്കിയിരുന്നുവോ എന്നു സംശയമാണ്. ആ ഓടക്കുഴൽവിളി കേട്ടോടിയെത്തിയ ഗോപകുമാരിമാരും, "യദാ യദാഹി ധർമ്മസ്യഗ്ലാനിർഭവതി" എന്ന ഗീതയിലെ പ്രഖ്യാപനത്തിന്റെ മുമ്പിൽ ശക്തിയാർജ്ജിച്ച സവ്യസാചിമാരും മനസ്സിലാക്കിയത് മറ്റൊന്നായിരുന്നില്ല.

ദൂരെ ഒരു വീട്ടുമുറ്റത്തൊരുസംഘം കുട്ടികൾ മണ്ണുവാരി കളിക്കുന്നതു കണ്ടു. അവരുടെ വളകിലുക്കങ്ങളും പൊട്ടിച്ചിരികളും കേട്ട് ആ കാട്ടരുവികൾ രോമാഞ്ചമണിയുന്നുണ്ടാവണം! കാട്ടുകമ്പുകളിൽ വർണ്ണക്കടലാസ്സുകൊടികൾ കുത്തിനിർത്തി ഇന്നവിടെ നടന്നുകളിക്കുന്ന പുതിയ ഇന്ത്യയുടെ ആ കിലുക്കാംപെട്ടികൾക്ക് ഓർമ്മയില്ലാത്ത കഥകൾ ആ അന്തരീക്ഷത്തിന്റെ ഓർമ്മയിലുണ്ടാവും. സഹസ്രാബ്ദങ്ങൾക്കുമുമ്പ് അതേ വീട്ടുമുറ്റങ്ങളിൽ, പശുക്കളെ മേച്ചുനടന്ന ശ്രീകൃഷ്ണനും, കൂട്ടുകാരും മണ്ണുവാരിക്കളിച്ചിട്ടുണ്ട്. ഗോപകുമാരിമാരുടെ നിറപ്പകിട്ടുള്ള ചേലാഞ്ചലങ്ങൾ കാട്ടുകമ്പുകളിൽ അവിടെ കുത്തിനിറുത്തപ്പെട്ടിട്ടുണ്ട്! ആ പഴയ കിങ്ങിണികിലുക്കങ്ങൾക്കും പുതിയ കുപ്പിവളക്കിലുക്കങ്ങൾക്കുമിടയ്ക്കുള്ള കാലഘട്ടത്തിന് നിരവധി യുഗങ്ങളുടെ വ്യത്യാസമുണ്ട്. അവിടങ്ങളിലൊക്കെ പൂത്തുനില്ക്കുന്ന കുഞ്ഞിലക്കാടുകളിലൂടെ നൃത്തംവെച്ച് നൃത്തംവെച്ച് പല തവണ കടന്നുപോയിട്ടുള്ള ആ വൃന്ദാവനത്തിലെ രാധയുടെ നൂപുരനാദം കാതിൽവന്ന് കിലുങ്ങുന്നതായി തോന്നി. ആ മണൽത്തരികൾക്കും കാട്ടുപൂക്കൾക്കും യമുനയിലെ ഓരോ കൊച്ചോളങ്ങൾക്കും സംഗീതത്തിന്റെ അഭൗമങ്ങളായ ചിറകുകൾ നല്കിയ ഗീതാഗോവിന്ദകർത്താവായ 'ജയദേവൻ' അവിടെയൊക്കെ ചുറ്റിയടിച്ചിട്ടുണ്ടാവണം. ആ വർണ്ണനകൾ അത്രമാത്രം യഥാർത്ഥങ്ങളാണ്.

ബുദ്ധ, ജൈന, ഹിന്ദുമതങ്ങൾ കിടന്നു കെട്ടിമറിഞ്ഞിട്ടുള്ള നാടാണ് മഥുര. സഹസ്രാബ്ദങ്ങൾക്കപ്പുറം തൊട്ടേ, പ്രവാചകരുടെ ഒരു തീർത്ഥസങ്കേതമായിരുന്നു അവിടം. ആ നടപ്പാതകളിലൂടെ കടന്നുപോകാത്ത





മതസംഘങ്ങളില്ല. പട്ടാള സംഘങ്ങളില്ല. രാജാധിരാജ ചിഹ്നങ്ങളില്ല. ആഗ്രയുടെയും ദില്ലിയുടെയും ഇടയ്ക്കുകിടന്ന്, നിരവധി നിരവധി സംസ്ക്കാരങ്ങളുടെ കുംഭഗോപുരങ്ങൾ ഉയർന്നിടിയുന്നത് കണ്ടിട്ടുള്ള നാടാണ് മഥുര. വൃന്ദാവനത്തിനപ്പുറം തൊട്ട് ഇന്ദ്രപ്രസ്ഥം വരെ പരന്നുകിടക്കുന്ന ആ ഭൂവിഭാഗങ്ങൾ ഇന്ത്യയുടെ ആത്മാവ് ആകൃതിപ്പെടുത്തുന്നതിൽ അതിപ്രധാനമായ പങ്ക് വഹിച്ചിട്ടുണ്ട്.

ഗ്രാന്റ്ട്രങ്ക് എക്സ്പ്രസ് മദ്രയിൽനിന്ന് പത്തുമുപ്പതു നാഴിക പിന്നിട്ടുകഴിഞ്ഞിരിക്കുന്നു. ഇനിയും പത്തറുപതു നാഴികകൂടി സഞ്ചരിച്ചാലെ ദില്ലിയിലെത്തുകയുള്ളു. ഇരുവശത്തും അങ്ങോട്ടുമിങ്ങോട്ടുമായി രാജവീഥികൾ നീണ്ടുനീണ്ടങ്ങനെ കിടക്കുന്നതുകാണാം. "ഉത്തരമഥുരാപുരിക്കുത്തരോപാന്തത്തിലുള്ള ഒരു വിസ്തൃത രാജവീഥി", – നമ്മുടെ കുമാരനാശാൻ കാണിച്ചുതന്ന രാജവീഥി – ഏതാണെന്നു തീർത്തു പറയുക വയ്യ. "വെൺമനോജ്ഞമാളിക" അവിടവിടങ്ങളിലുയർന്നുനില്ക്കുന്നതു കാണാം. "പുഷ്പവിസ്മരസുരഭികളായ" ഉപവനോപധാനങ്ങൾക്ക് അവിടെയെങ്ങും ദാരിദ്ര്യം ഉണ്ടെന്നു തോന്നുന്നില്ല. പോകുന്ന വഴിക്ക് ഒന്നുരണ്ടു ബുദ്ധഭിക്ഷുക്കളെ ദൂരെക്കണ്ടപ്പോളൊക്കെ കുമാരനാശാന്റെ കരുണയിലെ ആ ഉപഗുപ്തനെയാണ് ഞാനോർമ്മിച്ചുകൊണ്ടിരുന്നത്. "സമയമായില്ല", "സമയമായില്ല" എന്ന് അർത്ഥഗർഭമായി വാസവദത്തയോടു മറുപടി പറഞ്ഞയച്ച ആ ശമധനനായ ഉപഗുപ്തനെക്കുറിച്ച്. ആ കരുണാർദ്രമായ കാവ്യത്തിന്റെ ജൻമഭൂമിയിലൂടെ കടന്നുപൊയ്ക്കൊണ്ടിരുന്നപ്പോൾ തീവണ്ടിയിലിരുന്ന് ഞാനാരംഗങ്ങൾ മനസ്സിൽ കാണുകയായിരുന്നു. ഞാനറിയാതെ ഉറക്കെ പാടിപ്പോയി –

"അനുപമകൃപാനിധിയഖില ബാന്ധവൻ, ശാക്യ
ജിനദേവൻ ധർമ്മരശ്മി ചൊരിയും നാളിൽ ..."

"നിങ്ങളെവിടെയ്ക്കാണ്?" ആ കമ്പാർട്ടുമെന്റിൽ ഒരു മലയാളിയുടെ ചോദ്യം കേട്ട് ഞാൻ തിരിഞ്ഞുനോക്കി.

"ദില്ലിക്ക്". ഞാൻ മറുപടി പറഞ്ഞു.

അയാൾ ചിരിച്ചുകൊണ്ടടുത്തുവന്നിരുന്നു. പാലക്കാട്ടുകാരനായ ആ മനുഷ്യൻ മഥുരയിലാണു സ്ഥിരതാമസം. കഴുത്തിലൊരു തുളസിമാലയിട്ടിട്ടുണ്ട്.

നെറ്റിനിറയെ ചന്ദനം പൂശിയിരിക്കുന്നു. പത്തൻപതുവയസ്സ് പ്രായം തോന്നിക്കും. തനി ഉത്തരേന്ത്യാക്കാരന്റെ ഒരു മട്ടുണ്ട് മൂപ്പർക്ക്. തീർത്ഥാടനക്കാർ വന്നിറങ്ങുമ്പോൾ, അവരെ കൊണ്ടുനടന്ന് വൃന്ദാവനവും മഥുരയുമൊക്കെ കാണിക്കുകയാണയാളുടെ ജോലി. മഥുരയിൽ തന്നെ വിവാഹം കഴിച്ചുകൂടിയിരിക്കുകയുമാണ്.

"ഇതുകൊണ്ടുമാത്രം ചെലവുകഴിയുമോ?" ഞാൻ ചോദിച്ചു.

"ഒരുവിധമൊക്കെ കഴിഞ്ഞുകൂടാം. ആറേഴു പശുക്കളെ വളർത്തുന്നുണ്ട്. അത്യാവശ്യം മന്ത്രവാദവുമുണ്ട്".

ഞങ്ങളോരോന്നങ്ങനെ സംസാരിച്ചിരുന്നു. ട്രെയിൻ ദില്ലിയിലേക്കോടിക്കിതച്ചു കയറുകയാണ്. ഇരുവശങ്ങളിലുമുയർന്നു നില്ക്കുന്ന വലിയ വലിയ കുംഭഗോപുരങ്ങൾ മുകിലപ്രതാപങ്ങളുടെ സ്മാരക സ്തംഭങ്ങളാണ്. അവ ഇടിഞ്ഞുപൊളിഞ്ഞ് കാടുപിടിച്ചു കിടക്കുന്നു. ഇടയ്ക്കിടയ്ക്കു കാണുന്ന ചെറിയ ചെറിയ തീവണ്ടിയാപ്പീസുകളെല്ലാം ഓരോരോ മുഗൾ സേനാപതിമാരുടെ പേരിലാണറിയപ്പെടുന്നത്. ഫെറിദാബാദും, നിസാമുദ്ദീൻ ജംഗ്ഷനുമൊക്കെ കടന്ന് പ്രസിദ്ധമായ 'പുരാണകില'യിലൂടെ ട്രെയിൻ പാഞ്ഞുപോയപ്പോൾ മറ്റൊരു കാലഘട്ടത്തിലേയ്ക്കാണ് ചരിത്രം എന്നെ മുഖം തിരിച്ചിരുത്തിയത്. ദൂരെ ഇളം വെയിലത്ത് ഹുമയൂണിന്റെ ശവകുടീരം തലയുയർത്തി നില്ക്കുന്നതു കണ്ടു. അവിടെയുള്ള പ്രസിദ്ധമായ ലൈബ്രറിയെക്കുറിച്ച് ഞാൻ കേട്ടിട്ടുണ്ട്. വിജയപരാജയങ്ങളുടെ ഒരങ്കക്കളരിയായിരുന്നു ഹുമയൂണിൻെറ ജീവിതവും ആ കൊട്ടാരക്കെട്ടുകളും! അതിന്റെ ചവിട്ടുപടികളിൽ നിന്ന് കാൽതെറ്റി വീണ് പിടഞ്ഞുപിടഞ്ഞ് മരിച്ചുപോയ ഹുമയൂണാണ് ദില്ലിയെ ദില്ലിയാക്കിയ ചക്രവർത്തി.

ഓൾഡ് ഡെൽഹി സ്റ്റേഷനിൽ - ലോകചരിത്രത്തിലെ മഹാസംഭവങ്ങളുടെ നാട്ടിൽ - ഗ്രാന്റ്ട്രങ്ക് എക്സ്പ്രസ്സ് ചെന്നുനിന്നു. കിടക്കയും സ്യൂട്ട്കേസുമെടുത്ത് ഞാൻ പുറത്തേക്കിറങ്ങി.



## കുത്തബ്മീനാർ എന്ന ഗോപുരം

**ആ** പിരിയൻ കോണിയിലൂടെ ചുറ്റിച്ചുറ്റി മുകളിലേയ്ക്ക് കയറിക്കൊണ്ടിരുന്നപ്പോൾ എനിക്കുതോന്നി -

"എന്തൊരു സാഹസികമായ അന്വേഷണമാണിത്!"

വളഞ്ഞു വളഞ്ഞുപോകുന്ന ഇരുണ്ട ഇടനാഴികളിലൂടെ - പിതാമഹൻമാർ ചവുട്ടിക്കയറിയ കല്പടവകളിലൂടെ - ഞങ്ങൾ കയറിപ്പോവുകയായിരുന്നു. ഇടയ്ക്കിടയ്ക്ക് കിളിവാതിലുകളുണ്ട്. അവയിലൂടെ പുറത്തേയ്ക്ക് നോക്കിയാൽ ബഹളം പിടിച്ച പ്രപഞ്ചം കാണാം. ഉയരുന്തോറും ചക്രവാളം അകന്നകന്നു നീങ്ങുകയാണ്! ആ കിളിവാതിലുകളിലൂടെ അകത്തേയ്ക്ക് ഉന്തിത്തള്ളി കയറിവരുന്ന വെളിച്ചം നിർബാധമായ സഞ്ചാരത്തിന് മതിയാവുമായിരുന്നില്ല. ഞങ്ങളുടെ മുമ്പേ കടന്നുപോയവർ ആ വളവു തിരിയുമ്പോൾ സംസാരിക്കുന്നതു കേൾക്കാം, ഒരു വല്ലാത്ത മുഴക്കത്തോടെ! പിന്നാലെ വരുന്ന സഞ്ചാരികളുടെ പൊട്ടിച്ചിരിയും വളകിലുക്കങ്ങളും ഞങ്ങൾക്കൊരു മധുരിക്കുന്ന പ്രചോദനമായിരുന്നു. അവർ സംസാരിക്കുന്നത് പഞ്ചാബിയാണ്. മുമ്പേ പോയവർ മറാത്തിയും. മുകളറ്റം കണ്ടു് തിരിച്ചിറങ്ങിവരുന്നവർ മറ്റേതോ ഭാഷ പറഞ്ഞ് പിടിച്ചുപിടിച്ചു താഴോട്ടിറങ്ങുകയാണ്. അവർ അനുഭവങ്ങൾ കൈമാറുകയാവും. ഒച്ചയുണ്ടാക്കാതെ നടന്നുപോയാൽ ആളുകൾ തമ്മിൽ ആ ഇരുട്ടത്തുവെച്ച് കൂട്ടിമുട്ടിയേക്കും.

വിവിധ ഭാഷകളും, അവയുടെ ഭിന്നഭിന്ന സംസ്ക്കാരങ്ങളുമായി വിവിധ ജനപദങ്ങളിൽ നിന്നു വന്ന സഞ്ചാരികളിലൊരാളായി ഞാനും ആ പടവുകൾ കയറിക്കയറി മേലോട്ടുപോയി. വളരെയൊന്നും തേയ്മാനം സംഭവിച്ചിട്ടില്ലാത്ത

കരിങ്കല്ലുകൊണ്ടുള്ള ആ വലിയ നടുക്കുറ്റി കാലത്തിന്റെ നിശ്ചലധ്വജം പോലെ ഒരേ നിലയ്ക്കങ്ങനെ നില്ക്കുകയാണ് – നാനാത്വത്തിലുള്ള ഏകത്വത്തിന്റെ ശക്തിയുള്ള ഒരു പ്രതീകം പോലെയും.

ഞാൻ 'കുത്തബ്മീനാറി'ന്റെ മുകളിലെത്തി. മുന്നൂറ്റി എൺപതോളം കൽപ്പടവുകൾ ചവുട്ടിക്കയറിയിരിക്കുന്നു. ഇടയ്ക്കിടയ്ക്കുള്ള മുഖപ്പുകളിൽ വിശ്രമിച്ചു വിശ്രമിച്ചാണ് ഇവിടം വരെ നടന്നെത്തിയത്. സാഹസികമായ ഒരു യാത്രയുടെ തളർച്ച തോന്നി, മനസ്സിന്. ഉത്സാഹകരമായ ഒരന്വേഷണത്തിന്റെ ശക്തിയും! എട്ടൊൻപതടി വ്യാസമുള്ള ആ പരന്ന ടെറസിൽ കയറി ആ കമ്പിവേലിയിൽ കൈവെച്ചുനിന്ന് ഞാനൊന്നു നെടുവീർപ്പിട്ടു. ഞാൻ ദില്ലിയുടെ ഏറ്റവും ഉയർന്ന ഭാഗത്തെത്തിയിരിക്കുന്നു. ആകാശത്തിന്റെ അനന്തനീലിമയിലേയ്ക്കുന്തിനില്ക്കുന്ന, ഇന്ത്യയിലെ ആ പൊക്കംകൂടിയ ഗോപുരത്തിന്റെ മേൽത്തട്ടിൽനിന്ന് ഞാൻ താഴോട്ടുനോക്കി. തൊട്ടുതാഴെ മനോഹരമായ ഒരുദ്യാനമാണ്. നിറയെ പൂത്തുനില്ക്കുന്ന ആ ഉപവനം വർണ്ണപ്പുള്ളികളുള്ള ഒരു ചിത്രകംബളം നിവർത്തിയിട്ടിരിക്കുന്നതായേ തോന്നൂ. അതിനു ചുറ്റുമായി കാടുപിടിച്ചുകിടക്കുന്നത് പഴയ ദില്ലിയുടെ ഭാഗങ്ങളാണ്; നശിച്ച നഗരാവശിഷ്ടങ്ങളും. ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്ന മഹാ സാമ്രാജ്യങ്ങളുടെ പഴയ കോട്ടകൊത്തളങ്ങൾ നോക്കുന്നേടത്തൊക്കെ ചിതൽപ്പുറ്റുകൾപോലെ പൊങ്ങിനില്ക്കുന്നതു കാണാം. വെണ്ണക്കല്ലുകൊണ്ടു പടുത്തുയർത്തിയിട്ടുള്ള രാജകീയ സൗധങ്ങളുടെ താഴികക്കുടങ്ങളങ്ങനെ നോക്കെത്താത്ത ദൂരത്തോളം നിരന്നു നിരന്നു നില്ക്കുന്നു! അവയോരോന്നും ചരിത്രത്തിലെ മഹാസംഭവങ്ങളുടെ സ്മാരകസ്തംഭങ്ങളാണ്. ഉദിച്ചസ്തമിച്ചുപോയ സാമ്രാജ്യപ്രതാപങ്ങളുടെ ശ്മശാനങ്ങളിലൊക്കെ പുതിയ നഗരക്കെട്ടുകൾ ഉയർന്നുയർന്നുവരുന്നു. ചതുരംഗക്കളങ്ങളിലെ കരുക്കളെപ്പോലെ മനുഷ്യർ അവിടവിടെ നില്ക്കുന്നതു കാണാം. എവിടെയും നവഭാരതത്തിന്റെ നിർമാണയജ്ഞം നടന്നുകൊണ്ടിരിക്കുകയാണ്.

കുത്തബ്മീനാറിന്റെ കാൽച്ചുവട്ടിൽ നിന്നങ്ങകലെക്കാണുന്ന പാർലമെന്റ് മന്ദിരംവരെയുള്ള രാജവീഥികളുടെ ചുറ്റും ശതാബ്ദങ്ങളുടെ എത്രയെത്ര ഖബറിടങ്ങളാണുള്ളത്! അവയോരോന്നിലും അടിഞ്ഞുകിടക്കുന്ന അസ്ഥിഖണ്ഡങ്ങൾ വല്ലാത്ത ഒരു ജീവിതവേദാന്തം വിളിച്ചറിയിക്കുന്നതുപോലെ





തോന്നി. ലോകരാഷ്ട്രങ്ങളുടെ ശ്രദ്ധാകേന്ദ്രമായ ഇന്ത്യയുടെ പതാക, അകലെ റെഡ് ഫോർട്ടിന്റെ കുംഭഗോപുരത്തിനുമുകളിൽ അശോകചക്രവും മാറിൽ പതിച്ചുകൊണ്ട് അവിരാമമായ ചലനത്തിന്റെ അർത്ഥഗർഭമായ ഒരു പ്രതീകം പോലെ കാറ്റത്തിളകുകയാണ്. കാറ്റത്തിളകുകയാണ്, എന്ന് പറയുന്നതിനെക്കാൾ പുതിയ കാറ്റുതിപ്പരത്തുകയാണ്, എന്നു പറയുന്നതാവും ശരി. ഞാൻ ശ്വസിക്കുന്ന ജീവവായുവിൽ അതിന്റെ സന്ദേശമുണ്ട്.

ലോകത്തിലെ മഹാനഗരങ്ങളിലൊന്നാണ് എന്റെ മുമ്പിൽ മലർന്നു കിടക്കുന്നത്. പടവാളോങ്ങിനിന്ന് പല പല മഹാശക്തികൾ സഹസ്രാബ്ദങ്ങളായി കയറി മറിഞ്ഞിട്ടും സ്വന്തം മേൽവിലാസം കൈയ്യിൽ സൂക്ഷിച്ചു പോന്ന ഒരു മഹാനഗരമാണ് ദില്ലി. മാത്രമല്ല, ഇരച്ചുകയറിവന്ന് കൊടി നാട്ടി പിരിഞ്ഞുപോയ സമസ്ത ശക്തികളുടെയും അന്തസ്സത്ത തന്നിലേയ്ക്ക് സ്വാംശീകരിച്ച് സ്വന്തമാത്മാവിന്റെ വ്യാസം വർദ്ധിപ്പിച്ച മഹാനഗരമാണത്. ഞാനാ ഗോപുരത്തട്ടിൽ നിന്നുകൊണ്ട് ഡൽഹി മുഴുവൻ ഒരു വിഹഗവീക്ഷണം നടത്തുകയായിരുന്നു. വിവരിക്കാനാവാത്ത ഒരന്തശ്ശക്തിയാണ് അന്ന് എനിക്കനുഭവപ്പെട്ടത്. കുറച്ചകലെ കുന്നിൻതോളിൽ നിന്നൂർന്നുകിടന്ന് കാറ്റത്തു ഞൊറിയുന്ന ഒരു കസവു മേൽമുണ്ടുപോലെ കാണുന്നത് യമുനയാണ്. അതിന്റെ വിശാലമായ മണൽത്തട്ടിലേയ്ക്ക് ഞാനങ്ങനെ നോക്കിനിന്നുപോയി.....

ഞാനോർമ്മിച്ചു; – ഇരുപതാം നൂറ്റാണ്ട് ആയിരത്തിത്തൊള്ളായിരത്തിയൻപത്തിയേഴിനെ പ്രസവിച്ച ദിവസമാണിന്ന്! ജനുവരി ഒന്ന്. മഞ്ഞിൽ കുളിച്ച് ഇളം വെയിലിൽ തോർത്തിത്തെളിഞ്ഞ ദില്ലി അണിഞ്ഞൊരുങ്ങി നില്ക്കുകയാണ്. ആയിരത്തിത്തൊള്ളായിരത്തിഅൻപത്തിയാറ് ചവിട്ടിക്കുഴച്ചിട്ടിരിക്കുന്ന ആ മണൽപ്പുറത്ത് – യമുനയുടെ മണൽപ്പുറത്ത് – നവവർഷത്തെ എതിരേല്ക്കാൻ ഇളം വെയിൽ മഞ്ഞപ്പരവതാനി വിരിക്കുകയാണ്. പതിവുപോലെ യമുന ഒഴുകുന്നു – ഒരു ഭാവഭേദവുമില്ലാതെ. കാലത്തിന്റെ ചുമരിൽ നിന്ന്, മനുഷ്യരാശി പഴയ കലണ്ടറെടുത്തുമാറ്റി പുതിയതൊന്നു തൂക്കിയിടുന്ന ഒരു ദിവസത്തെക്കുറിച്ച് യമുന അല്ലെങ്കിലെന്തിനിത്ര ശ്രദ്ധിക്കണം? വർഷങ്ങളുടെയല്ല, യുഗങ്ങളുടെ തന്നെ എത്രയെത്ര കലണ്ടറുകളാണ് യമുനയുടെ കൺമുമ്പിൽവെച്ച് മാറ്റിത്തൂക്കിയിടപ്പെട്ടിട്ടുള്ളത്! പ്രപഞ്ചത്തിന്റെ മുഖച്ഛായ മാറ്റിയിട്ടുള്ള മഹാസംഭവങ്ങളുമായി പുരുഷാന്തരങ്ങൾ അതിലെ കടന്നുപോയിട്ടുണ്ട്.

പ്രകൃതിയുടെ മുത്തച്ഛനായ ഹിമവാന്റെ കാൽതൊട്ടു തൊഴുത് ഉത്സാഹത്തോടെ സമതലങ്ങളിലേക്ക് അവളാദ്യം ഒഴുകിവന്നപ്പോൾ, ജീവൻ ഒരുപക്ഷെ അമീബയുടെ രൂപത്തിൽ കടലിൽ പമ്പിനടക്കുകയായിരുന്നില്ലേ? കോടി കോടി നൂറ്റാണ്ടുകളിലെ വികാസ പരിണാമങ്ങളിലൂടെ ജീവിവർഗ്ഗം രണ്ടുകാലിൽ നിവർന്നുനില്ക്കുന്ന മനുഷ്യനായ കഥ അവൾ കണ്ടു നിന്നിട്ടുണ്ട്. യമുനയും അവളുടെ ജ്യേഷ്ഠത്തിമാരായ സിന്ധുവും ഗംഗയു മൊക്കെ ഒഴുക്കത്തു കൊണ്ടുവന്നിട്ട എക്കലുകൾ കൊണ്ടു നികന്നവയാണാ സമതലങ്ങൾ. അവിടേയ്ക്ക് ആദിമനുഷ്യൻ അവിടുന്നുമിവിടുന്നുമായി അലഞ്ഞുതിരിഞ്ഞെത്തി അമ്പരന്നുനിന്ന ചിത്രങ്ങൾ അവളുടെ ഓർമ്മകളിലുണ്ടാവും. അവർ ശേഖരിച്ചുകൊണ്ടുവന്ന വിത്തുകളായ വിത്തുകളൊക്കെ കുഴിച്ചുവെച്ചതാ മണൽപ്പുറങ്ങളിലാണ്. അവയ്ക്കാദ്യത്തെ മുളപൊട്ടി വളർന്നില വിരിഞ്ഞത് അവിടെ വെച്ചാണ്. ഒപ്പം ഇന്ത്യയുടെ നദീതട സംസ്കാരവും!

മെക്കിട്ടുകയറിവന്ന പ്രപഞ്ചശക്തികളെ പ്രസാദിപ്പിച്ചു പ്രസാദിപ്പിച്ച് പച്ചമണ്ണിൽ പരീക്ഷണങ്ങൾ നടത്തി വളർന്നുവന്ന ഒരു ജനതയുടെ ചരിത്രം മഹാസംഭവങ്ങളുടെ ചരിത്രമാണ്. ജീവിതത്തിനൊരു താവളമുണ്ടായി ക്കഴിഞ്ഞപ്പോൾ, പ്രവർത്തനങ്ങൾക്ക് സ്ഥായിയായ ഒരു കേന്ദ്രമുണ്ടായിക്കഴി ഞ്ഞപ്പോൾ, കുടുംബജീവിതം സമാരംഭിക്കപ്പെട്ടു. സ്ത്രീ, കുടുംബജീവിതത്തിന്റെ നടുക്കുറ്റിയായി. അദ്ധ്വാനമിച്ചങ്ങൾ അവൾ അടുത്ത തലമുറയ്ക്കായി സംഭരിച്ചു വെയ്ക്കാൻ തുടങ്ങി. ആ അടുത്ത തലമുറയാവട്ടെ ഒക്കത്തിരുന്ന് കുടുകുടെ ചിരിക്കാൻ തുടങ്ങിയപ്പോൾ, പരസ്പരം ആശയവിനിമയം ചെയ്യാൻ ഭാഷയുണ്ടായി, കലാമാതൃകകളുണ്ടായി. അങ്ങനെയാവണം മണ്ണിന്റെയും, സമ്പത്തിന്റെയും, ഭാഷയുടെയും, കലയുടെയുമെല്ലാം അധിദേവത സ്ത്രീയായിത്തീർന്നത്. ഓരോ കുടുംബത്തിലും സംഭരിച്ചുവെച്ച പ്രയത്നമിച്ചങ്ങൾ അങ്ങോട്ടുമിങ്ങോട്ടും കൈമാറിത്തുടങ്ങി. സമൂഹജീവിതം പതുക്കെപ്പതുക്കെ നെയ്തെടുക്കപ്പെട്ടു. അതിനിഴയടുപ്പം കൂടിക്കൂടിവന്നു. ഉല്പാദന സംഭരണ വിതരണ വിനിമയക്രമങ്ങൾക്ക് ഒരു നിലവാരമുണ്ടായി; അവ സാമൂഹ്യാടിസ്ഥാനത്തിലായി. അങ്ങനെ ഒരു തലമുറയുടെ വകയായി അടുത്ത തലമുറയ്ക്കു നല്കുവാൻ എടുത്തുപറയത്തക്ക ചില മൂല്യങ്ങളുണ്ടായി. ആ മൂല്യങ്ങളെയാണ് - അവയെ പിടിച്ചെടുത്ത് പിന്നെപ്പിന്നെ ജീവിച്ചുകയറിയ മനുഷ്യവർഗ്ഗത്തിന്റെ ധർമ്മങ്ങളെയാണ് -





സംസ്കാരം സംസ്കാരം എന്നു വിളിച്ചുവന്നത്. കർമ്മത്തിൽ നിന്ന് വിടർന്നുവന്ന ആ ധർമ്മശൈലികളുടെ യുഗങ്ങളോളം നീണ്ടുനിന്ന വികാസചരിത്രം, ആ മണൽത്തട്ടുകളുടെ ഏറ്റവും പഴയ അറകളിൽ എഴുതി സൂക്ഷിക്കപ്പെട്ടിട്ടുണ്ട്.

പുതിയ ഒരാണ്ടു പിറന്നിരിക്കുന്നു എന്ന വാർത്തയുമായി അവളുടെ യടുത്തു ചെന്ന് വീമ്പുപറയാൻ നിന്നാൽ യമുന ഒന്നു കുലുങ്ങിച്ചിരിച്ചു കടന്നു പോവുകയേയുള്ളൂ.

ചരിത്രവിദ്യാർത്ഥികൾക്ക് ആ മണൽപ്പുറങ്ങളിലും, അതിനോടു തൊട്ടു തൊട്ടങ്ങനെ നീണ്ടുപരന്നു കിടക്കുന്ന സിന്ധുഗംഗാസമതലങ്ങളിലും ചുറ്റി നടക്കുന്നത് വളരെ രസമുള്ള കാര്യമാണ്. ഗോൾഡൻ ചൈൾഡിനെയും ജോൺ മാർഷലിനെയും മാക്സ് മുള്ളറെയും പണ്ഡിറ്റ് നെഹ്റുവിനെയും പോലുള്ള ചരിത്രാന്വേഷികളെ ആകർഷിച്ചു നിർത്തിയ ആ മൺകൂത്തുകളുടെ കഥകൾ ആർക്കാണറിഞ്ഞുകൂടാത്തത്? എത്രയെത്ര ഉൽഖനനങ്ങൾ അവിടെയൊക്കെ നടന്നിരിക്കുന്നു. മാനവസംസ്കാരത്തിന്റെ ശിശുതൊട്ടിലുകളായ ആ സമതലങ്ങളിൽനിന്ന്, പ്രാചീന നഗരക്കെട്ടുകളുടെ എത്രയെത്ര ജീർണ്ണാവശിഷ്ടങ്ങളാണ് കുത്തിപ്പൊക്കിയെടുത്തിട്ടുള്ളത്! മനുഷ്യപ്രയത്നത്തിന്റെ അനന്തവും അവിരാമവുമായ ആ വികാസപരിണാമങ്ങളുടെ നീണ്ടകഥ എന്റെ മനസ്സിലൂടെ കടന്നുപോയി.

ഭൂമുഖത്തെ ആ ആദ്യത്തെ കൃഷിമേഖലകളിൽ വിത്തിറക്കുകയും വിള വെടുക്കുകയും ചെയ്ത കർഷകരായ പ്രപിതാമഹൻമാർ അവരുടെ പ്രയത്നമിച്ചങ്ങൾകൊണ്ട് മോഹൻജോദാരോയും ഹാരപ്പയും പോലുള്ള സംസ്കാരകേദാരങ്ങൾ പണിഞ്ഞുയർത്തിക്കളഞ്ഞു; ഉയർന്ന നഗര ക്കെട്ടുകളും! പില്ക്കാലത്ത് നളന്ദയും തക്ഷശിലയും പോലുള്ള സർവ്വകലാ ശാലകൾവരെ നിർമ്മിച്ചുവച്ചതും മറ്റാരുമായിരുന്നില്ല! അത്ഭുതകരമാംവണ്ണം വിടർന്നു വികസിച്ചുച്ചകോടിയിലെത്തിനിന്നിരുന്ന ആ സംസ്കാരം ഇന്ത്യ യുടെ വടക്കേപകുതി മുഴുവൻ അന്നേ വ്യാപിച്ചു നിന്നിരുന്നതായി ചരിത്രകാ രൻമാർ പറഞ്ഞുകേട്ടിട്ടുണ്ട്. ആ സമതലങ്ങളെക്കുറിച്ച്, അവയുടെ കാതലോ ളം ചികഞ്ഞെത്തിയ സർ ജോൺ മാർഷൽ പറഞ്ഞുവെച്ചത് ഞാനോർമ്മിച്ചു പോയി. ആയിരമായിരം വർഷങ്ങളുടെ നിരന്തര പരിശ്രമങ്ങളിലൂടെ വളർന്നുവികസിച്ച ഒരു ജനതയുടെ സംസ്കാരനാഗരികതയാണ് ആ

മണ്കൂട്ടികൾക്കുള്ളിൽ ദ്രവിച്ചുകിടക്കുന്നതെന്നാണദ്ദേഹത്തിന്റെ അഭിപ്രായം. ഉല്പാദനവിതരണക്രമങ്ങൾ നമുക്കൊരിക്കലും സങ്കല്പിക്കാനാവാത്തത്ര വിപുലമായി അവിടെ നിലനിന്നിരുന്നുവത്രെ. കാർഷികോപകരണങ്ങളുടെയും ജലസേചന യന്ത്രങ്ങളുടെയും നല്ല നല്ല അവശിഷ്ടങ്ങൾ ധാരാളം അവിടെ നിന്നു കണ്ടെത്തിയിട്ടുണ്ട്. തടിച്ചുകൊഴുത്ത കാളകളുടെ ലോഹവിഗ്രഹങ്ങൾ അന്നു നിലവിലിരുന്ന കാർഷിക സമ്പ്രദായങ്ങളെക്കുറിച്ചൊരു ചിത്രം നമുക്കു തരുന്നു. ആ സമതലങ്ങളിലുല്പാദിപ്പിക്കപ്പെട്ടുപോന്നിട്ടുള്ള മൺപാത്രങ്ങളും കാർഷികോപകരണങ്ങളും, ലോഹസാമഗ്രികളും, തുണിത്തരങ്ങളുമായി പേഴ്സ്യയിലേക്കും മെസപ്പൊട്ടേമിയയിലേക്കും ഈജിപ്തിലേക്കും മറ്റും അന്നത്തെ വ്യവസായ പ്രതിനിധികൾ കടന്നുചെന്നിട്ടുള്ളതായി വർത്തമാനമുണ്ട്. താന്താങ്ങളുടെ ഉല്പന്നങ്ങളുമായി, സുമേരിയായിൽനിന്നും യൂഫ്രട്ടീസ് ടൈഗ്രീസ് നദീതീരങ്ങളിൽനിന്നും മറ്റും വ്യവസായസംഘങ്ങൾ ഇങ്ങോട്ടുമെത്തിയിട്ടുണ്ട്. സംസ്ക്കാരങ്ങൾ അങ്ങനെ രാജ്യാന്തരങ്ങളുമായി അന്നേ കൈമാറിക്കൈമാറി വളർന്നിരുന്നു. നൂറ്റാണ്ടുകളിലൂടെ ഇന്ത്യയിൽ വളർന്നുവികസിച്ചു നില്ക്കുന്ന ഈ സങ്കര സംസ്ക്കാരമില്ലേ, അതിന്റെ ഉറവിടം ഏതാണ്ടാ മണൽത്തട്ടുകളിൽ തുടങ്ങുന്നു എന്നു പറയുന്നതാണ് ശരി. അന്യരാജ്യങ്ങളിൽനിന്ന് ഇങ്ങോട്ടുകടന്നുവന്ന് ഇവിടെ ജീവിച്ചന്തരിച്ചിട്ടുള്ള സംസ്ക്കാരങ്ങളായ സംസ്ക്കാരങ്ങളൊക്കെ ഇവിടെ അലിഞ്ഞു ചേർന്നിട്ടുണ്ട്. ആദ്യമിങ്ങോട്ടു കയറിയെത്തി ആധിപത്യം സ്ഥാപിച്ച ആര്യസംഘങ്ങൾതൊട്ട് ഒരു പതിരാണ്ടുമുമ്പ് പിരിഞ്ഞുപോയ ആ ബ്രട്ടീഷ് ശക്തികൾവരെ ആ പട്ടികയിലുൾപ്പെടും. ആ സിന്ധുഗംഗാ സമതലത്തിലെ വളക്കൂറുറ്റ മണ്കൂട്ടികളിലാണ് നമ്മുടെ സംസ്ക്കാരത്തിന്റെ തായ് വേരോടിയിട്ടുള്ളത്. അവിടത്തെ ജനതതിയെ ആക്രമിച്ചു കീഴടക്കിയ പഴയ ആര്യൻമാർ, ആ മണൽപ്പുറങ്ങളിൽ ചമ്രം പടിഞ്ഞിരുന്നാണ്, സംസ്ക്കാരത്തിന്റെ ബാലപാഠങ്ങൾ ഉരുവിട്ടു പഠിച്ചത്. ലിഖിതവിജ്ഞാനീയത്തെമാത്രം ചരിത്രത്തിന്റെ അങ്ങേത്തലയായി പരമാവധി വിശ്വസിച്ച്. ഇന്ത്യയുടെ മുഴുവൻ അടിസ്ഥാനവും ആര്യമതങ്ങൾക്കു വിട്ടുകൊടുത്ത്, തങ്ങളുടെ ദുരഭിമാനത്തിന്റെ കമ്പക്കെട്ടു കത്തിച്ചുനടക്കുന്ന നമ്മുടെ നാട്ടിലെ ചിലരുടെ ചരിത്ര വിജ്ഞാനത്തിന് വിദൂരനമസ്ക്കാരം നല്കാൻ തോന്നിപ്പോകുന്നു. വൈദികകാലം മുതൽക്കിന്നുവരെ ആ മണൽപ്പുറങ്ങളിൽ കിടന്നു മറിഞ്ഞിട്ടുള്ള മാനവജീവിതത്തിന്റെ ചൂടും വെളിച്ചവും സൗരഭ്യവുമുൾക്കൊണ്ടിട്ടുള്ളവയാണ് നമ്മുടെ പുരാണേതിഹാസങ്ങളെല്ലാം.





ഓ. യമുനയുടെ കരയിലേയ്ക്ക് എത്തിനോക്കുന്ന ഒരിന്ത്യാക്കാരന്റെ മനസ്സിലേക്കാദ്യം കയറിവരുന്നത് ആ ദ്വാപരയുഗത്തിന്റെ വിശ്വോത്തരമായ ഇതിഹാസമാണ്, – മഹാഭാരതം. ഒരു പുരുഷാന്തരത്തിന്റെ ഒരറ്റം മുതൽ മറ്റേയറ്റംവരെ വിടർന്നുവികസിച്ചടിഞ്ഞ മഹാസംഭവങ്ങളെ മുഴുവൻ മനസ്സിലിട്ടു നീറ്റി ആ വിശ്വോത്തരഗ്രന്ഥം എഴുതിയെത്തിക്കുവാൻ വ്യാസൻ പനയോലകൾ വാർന്നുമുറിച്ചത് ആ മണൽപ്പുറങ്ങളിൽ വെച്ചായിരിക്കണം. യമുന മഹാഭാരതത്തിലെ മിഴിവുള്ളൊരു കഥാപാത്രമാണ്. വ്യാസനും അവളോടുള്ള പ്രതിപത്തി കുറച്ചൊന്നുമല്ല. ആ തരംഗമാലകളിലേയ്ക്കു കണ്ണോട്ടിക്കുമ്പോൾ എന്തെന്നില്ലാത്ത ഒരാത്മനിർവൃതിയാണാ മഹാകവിക്ക്. ഗംഗ, യമുനതൊട്ടുള്ള നദികൾ കഥാപാത്രങ്ങളാവാത്ത ഇതിഹാസപുരാണങ്ങൾ ഇന്ത്യയിലുണ്ടോ എന്ന് സംശയമാണ്. ചരിത്രവും, ഭൂമിശാസ്ത്രവും, രാഷ്ട്രമീമാംസയും, വേദാന്തവും, ആയുർവ്വേദവും, ജ്യോതിഷവും, വാസ്തുശില്പവും, കലാമാതൃകകളും എന്നുവേണ്ട ആ അമൃതപുളിനങ്ങളുടെ സൗരഭ്യമേൽക്കാത്തവയായി ഇന്ത്യയിലെന്തുണ്ടെന്നു ചോദിക്കാൻ തോന്നിപ്പോകുന്നു.

മനസ്സിൽ തികട്ടിത്തികട്ടി വരുന്ന പഴയ കഥകളുടെ – ചെറുപ്പം മുതൽക്കേ ഉരുവിട്ടു പഠിച്ചിട്ടുള്ള ഇതിഹാസ പുരാണങ്ങളിലെ കഥകളുടെ – ജൻമഭൂമികൾ കാണാൻ പണ്ടുമുതൽക്കേ തുടങ്ങിയതാണീ കമ്പം. ചെന്നുനിന്നാൽ പെട്ടെന്നു മടങ്ങിപ്പോരാൻ തോന്നാത്ത ആ പഴയ യുഗങ്ങളുടെ നെടുവീർപ്പിടുന്ന പട്ടടകളിലേയ്ക്കു വാതിലും തുറന്നങ്ങനെ നോക്കിനില്ക്കാൻ എന്തൊരു രസമാണ്. ഇന്ത്യ മുഴുവൻ മനസ്സിലേക്കു തിക്കിക്കയറിവരും. ഓരോ മൺതരിയും ഓരോ വികാരസാമ്രാജ്യം ഉള്ളിലൊതുക്കി കിടക്കുകയാണ്.

"ഇപ്പറഞ്ഞതെല്ലാം ഉത്തരേന്ത്യയിലെ കഥകളല്ലേ, അതിനീ കേരളവുമായിട്ടെന്താ ബന്ധം?" – ചിലർ ചോദിച്ചേക്കാം. ഇന്ത്യയിലെ മറ്റേതു സംസ്ഥാനത്തെക്കാളും ആ സംസ്ക്കാരവിശേഷങ്ങളുമായി രക്തബന്ധം പുലർത്തിയ നാട് നമ്മുടെ കേരളമാണെന്നു തോന്നിപ്പോകുന്നു. കടലിന്റെയും, നദികളുടെയും, കായലുകളുടെയും നാടായ കേരളം! വിന്ധ്യ പർവ്വത നിരകളെയും പശ്ചിമഘട്ടങ്ങളെയും മുറിച്ചുകടന്ന്, ആ നദീതടസംസ്ക്കാരം പണ്ടേ ഇങ്ങോട്ടൊഴുകിയെത്തിയിരുന്നു. അതിന്റെ മുഖഭാവം പിന്നീടു ശിരക്കും പ്രതിഫലിച്ചുകണ്ടത് നമ്മുടെ മണൽത്തട്ടുകളിലാണ്. കാലടിയിലെ ഒരു നമ്പൂരിയില്ലത്തുനിന്ന് പൂണൂലും പൊട്ടിച്ചിറങ്ങി വടക്കോട്ടു വടക്കോട്ട് നടന്ന് ഗംഗയും യമുനയുമൊക്കെ നീന്തിക്കയറി, പരക്കെ അംഗീകരിക്കപ്പെട്ടു

പോന്നിരുന്ന ഇന്ത്യയുടെ ജീവിതവേദാന്തത്തിന്റെ ഭാവരൂപങ്ങൾ തിരുത്തിക്കുറിച്ച ആദ്യത്തെ മറുനാടൻ മലയാളി എന്നറിയപ്പെടുന്ന ശ്രീശങ്കരൻ മുതൽക്ക്, നമ്മുടെ തലമുറ വരെ, കേരളത്തിൽ ജീവിച്ചന്തരിച്ച പുരുഷാന്തരങ്ങൾ അങ്ങോട്ടുമിങ്ങോട്ടും കൈമാറിപ്പോന്ന സംസ്കാരശൈലികൾ മൊത്തത്തിൽ പറഞ്ഞാൽ ഇന്ത്യയുടെതാണ്. കാലദേശ ഭാഷകളുടെയും വിഭിന്ന മതങ്ങളുടെയും ഇടമതിൽക്കെട്ടുകൾക്കിടയിലൂടെ ശൃംഖലിതമായിക്കിടക്കുകയാണ് ആ സംസ്കാരം.

ഒരു സംഘം സഞ്ചാരികൾ ചവിട്ടുപടികൾ കയറിക്കയറി മുകളിലെത്തി. അവർ എനിക്കു മനസ്സിലാകാത്ത ഭാഷയിലെന്തോ പറഞ്ഞു പൊട്ടിച്ചിരിച്ചു. കുത്തബ്മീനാർ അവരിലെന്തനുഭൂതികളാണുണ്ടാക്കിയതെന്ന് എനിക്കു മനസ്സിലായില്ല. എന്റെ ഭാഷയിൽ ഞാനവരോടു ചോദിച്ചാൽ അവർക്കും മനസ്സിലാവുകയില്ല. ഞാനാലോചിച്ചിടത്തോളം കാര്യങ്ങൾ അവരിലൂടെയും കടന്നു പോയിട്ടുണ്ടാവും. ഇന്ത്യൻ മഹാസമുദ്രത്തിന്റെ പടിഞ്ഞാറേക്കരയിൽ നിന്നാരെങ്കിലുമാണ് എന്റെ അടുത്തുവന്നു സംസാരിച്ചിരുന്നതെങ്കിൽ എനിക്കു മനസ്സിലാവുമായിരുന്നു. അയൽപക്കത്തുള്ളവർ, ഒരേ സാംസ്കാരിക പൈതൃകത്തിൽ ജനിച്ചുവളർന്ന ജനപദങ്ങളിലെ മനുഷ്യർ, വർത്തമാനം പറയുമ്പോൾ തമ്മിൽ മനസ്സിലാവാതെ മലച്ചുനില്ക്കേണ്ടി വരിക! എല്ലാ ജനപദങ്ങളെയും കൂട്ടിക്കൊളുത്തിയിരുന്ന ആ ചരടെവിടെവെച്ചാണ് മുറിഞ്ഞു പോയത്? ആരാണറുത്തുമുറിച്ചു വേർപെടുത്താൻ ശ്രമിച്ചത്?

അവർ കുറച്ചുനേരം നോക്കിനിന്ന് എന്തൊക്കെയോ സംസാരിച്ചിറങ്ങിപ്പോയി. അവരെന്നെ നോക്കി പരിചയമുള്ളതുപോലെ മന്ദഹസിക്കുകയും ചെയ്തു. കൂടെ ഞാനും പിടിച്ചുപിടിച്ച് താഴോട്ടിറങ്ങി. ആ കണ്ട കാഴ്ചകളെക്കുറിച്ചും, അവയോരോന്നും എന്നിലുണ്ടാക്കിയ പ്രതികരണങ്ങളെക്കുറിച്ചും ഞാനോരോന്നാലോചിക്കുകയായിരുന്നു. ഈ നൂറ്റാണ്ടിലെ മനുഷ്യരുടെ ഇടയിൽ സഞ്ചരിച്ച് അവരുടെ സാമൂഹ്യവും രാഷ്ട്രീയവും സംസ്കാരികവുമായ പ്രശ്നങ്ങളുമായിടപഴകി പുതിയ യുഗത്തിന്റെ നിർമ്മാണയജ്ഞങ്ങളിൽ ഭാഗഭാക്കുകളായിട്ടുള്ളവർക്ക് തികച്ചും ഇമ്മാതിരി അനുഭവങ്ങളൊരു ശക്തിയാണ്. പഴയ യുഗങ്ങളുടെ ശവകുടീരങ്ങളിൽ ഭക്തികൊണ്ടു മോഹാലസ്യപ്പെട്ടു വീഴുന്ന തീർത്ഥാടനക്കാരെക്കുറിച്ചല്ല ഞാൻ സൂചിപ്പിക്കുന്നത്. ആ കബറിടങ്ങളിലന്തരിച്ചു കിടക്കുന്ന മനുഷ്യാത്മാക്കളുടെ





കർമ്മചൈതന്യത്തിലേയ്ക്ക് യുക്തിബോധത്തിന്റെ നെയ്ത്തിരികളുമായി കയറിച്ചെല്ലുന്ന സത്യാന്വേഷികളെക്കുറിച്ചാണ് ഞാൻ പറഞ്ഞത്. ഇന്ത്യയെ കണ്ടെത്തുവാൻ ശ്രമിക്കുകയും, ആ പശ്ചാത്തലത്തിൽ പുതിയൊരിന്ത്യയെ വാർത്തുയർത്തുവാൻ ശ്രമിക്കുകയുംചെയ്യുന്ന നമ്മുടെ പണ്ഡിറ്റ് നെഹ്റു ആ രണ്ടാമതു പറഞ്ഞ ഇനത്തിൽപ്പെടുന്നയാളാണ്.

ആ പിരിയൻകോണിയിലൂടെ പിടിച്ചുപിടിച്ച് താഴോട്ടിറങ്ങി സമതലത്തിലെത്തുന്നതുവരെ ഇമ്മാതിരി നിരവധി ചിന്തകൾ എന്നിലേയ്ക്കു തിങ്ങിക്കയറിക്കൊണ്ടിരുന്നു. താഴെയിറങ്ങി ഞാനാ ദില്ലിയിലെ ഏറ്റവും വലിയ ഗോപുരം അടിമുടിയൊന്നു നോക്കി. സൗന്ദര്യാവിഷ്ക്കരണത്തെക്കാളധികം സാഹസികമായ ഒരുതരം ശക്തിപരീക്ഷണമല്ലേ അതിനുള്ളത്? ഒരു വിജയത്തിന്റെ തലയെടുപ്പും. കുരുകിൽ പക്ഷികളെപ്പോലെ സന്ദർശകർ അതിന്റെ മുകളിൽനിന്ന് കൈ ചൂണ്ടുന്നതു കാണാം. എത്രയായിരം സന്ദർശകർ അതിന്റെ മുകളിൽ കയറിനിന്നങ്ങനെ കൈചൂണ്ടിയിട്ടുണ്ട്! ഇനിയുമെത്രപേർ ആ പിരിയൻ കോണിയിലൂടെ ചവുട്ടിക്കയറി ചെന്നവിടെ നില്ക്കും? ഒരു ഭാവഭേദമില്ലാതെ ആ സ്തംഭമങ്ങനെ നില്ക്കുകയാണ്. അത്രയുമുയരത്തിൽ കെട്ടിയുയർത്തുവാൻ ആ ഗോപുരത്തിന്റെ ആദ്യത്തെ കല്ല് കുഴിച്ചുവെച്ച ആ അജ്ഞാത ശില്പിയെക്കുറിച്ച് ഞാൻ ഓർമ്മിച്ചുപോയി. അവിടുന്നങ്ങോട്ടു കല്ലുകളടുക്കിക്കെട്ടിക്കെട്ടി കയറ്റുക! സാഹസികമായ ഒരുതരം ധീരതയാണത്! എത്രയെത്ര കല്പ്പണിക്കാരുടെ തലമുറകൾ അവിടെ മരിച്ചുവീണിട്ടുണ്ടാവും? എത്രയായിരം അജ്ഞാതശില്പികളുടെ അധ്വാനശക്തിയുടെ മാർവിടത്തിലാണ് 'കുദ്ബുദീൻ ഐബക് പണിയിപ്പിച്ചത്' എന്നെഴുതിവെച്ചിരിക്കുന്നത്. പിന്നിട്ടുപോന്ന മാനവചരിത്രത്തിലെ മഹാത്ഭുതങ്ങളിൽ അത്രയും ചിലചില ചക്രവർത്തിമാരുടെ മേൽവിലാസം മാത്രം എഴുതിത്തൂക്കുക, അവയുടെ നിർമ്മാതാക്കളുടെ സർഗ്ഗപ്രക്രിയ സൗകര്യപൂർവ്വം മറന്നുകളയുകയും ചെയ്യുക – ഇത് പല ജനപദങ്ങളിലെയും ഒരു പ്രത്യേകതയായിക്കണ്ടിട്ടുണ്ട്.

പന്ത്രണ്ടാം നൂറ്റാണ്ട് കണ്ണും തിരുമ്മിയുണർന്നപ്പോൾ മുതലാരംഭിച്ച ഇന്ത്യയിലെ മുസ്ലീം ആധിപത്യം നിരവധി നാട്ടുരാജാക്കൻമാരുടെ രക്തംകൊണ്ടു മെഴുകിയ തറയിലൂടെയാണ് ഭരണരഥം ഉരുട്ടിക്കയറ്റിയത്. ആ മുഹമ്മദ് ഗോറിയും ഗസ്നിയുമെല്ലാം ഉത്തരേന്ത്യയെ കിടിലംകൊള്ളിച്ച

മഹാരഥൻമാരായിരുന്നു. സിന്ധുഗംഗാസമതലങ്ങൾ മഹായുദ്ധങ്ങളുടെ കുതിരക്കുളമ്പടിയൊച്ചകളും പടവാളുകളുടെ ഝണാത്ഝണാരവവുംകൊണ്ട് കിടന്നിരമ്പിയിരുന്ന കഥകൾ നാം പഠിച്ചിട്ടുണ്ട്. ആ സമതലങ്ങൾക്ക് സംഗ്രാമങ്ങൾ അത്ര പുത്തരിയൊന്നുമായിരുന്നില്ല. കുരുക്ഷേത്രത്തിന്റെ കാലംതൊട്ടിങ്ങോട്ട് എത്രയെത്ര മഹായുദ്ധങ്ങൾ അവിടെവെച്ചു നടന്നിരിക്കുന്നു! ആ നദികളിൽ മനുഷ്യശിരസ്സുകളറുത്തെറിഞ്ഞു പശപിടിച്ച പടവാളുകൾ കഴുകിയെടുത്തു കയറിവന്നവരാണ് ഇന്ത്യയിലെ മിക്കവാറും എല്ലാ അധിരാജവംശങ്ങളും.

ആ മുസ്ലീമാധിപത്യം ദില്ലിക്കു നൽകിയ ആദ്യത്തെ സുൽത്താനായിരുന്നു കുദ്ബുദ്ദീൻ ഐബക്ക്. ആ വിജയ സ്മാരകമായിട്ടാവണം അദ്ദേഹം കുത്തബ്മീനാർ പണിയിക്കുവാനുറച്ചത്. കുദ്ബുദ്ദീന് ഒരേയിരിപ്പിലിരുന്ന് ദില്ലി മുഴുവൻ കാണുവാനുണ്ടാക്കിയതാണതെന്ന വാർത്തയും ശരിയായിക്കൂടായ്കയില്ല. ആ സ്തംഭത്തെച്ചുറ്റി കുദ്ബുദ്ദീന്റെ വലിയ കോട്ടയുടെ ജീർണ്ണാവശിഷ്ടങ്ങളുണ്ട്. അദ്ദേഹം അവിടെ അതിമനോഹരമായ ഒരു നഗരം നിർമ്മിച്ചിരുന്നു. ഇന്നതിന്റെ അസ്ഥിഖണ്ഡങ്ങൾ മാത്രമേയുള്ളൂ. മന്ത്രമണ്ഡപങ്ങൾ ഇടിഞ്ഞുപൊളിഞ്ഞു കിടക്കുന്നു. കരിങ്കല്ലുകൊണ്ടു പടുത്തുയർത്തിയ വലിയ ഹാളുകളിൽ മികച്ചശില്പഭംഗികൾ കാണാം. തെക്കുവശത്തു കുദ്ബുദ്ദീന്റെ മനോഹരമായ പള്ളിയുണ്ട്. ഇടിഞ്ഞുതകർന്ന ഒരു മഹാപ്രതാപത്തിന്റെ ശ്മശാനഭൂവിൽ ചെന്നുനില്ക്കുന്ന ഒരനുഭവമാണവിടെയുണ്ടാവുക! ആ തോന്നൽ അന്വർത്ഥമാക്കുവാനാവണം കഴുകൻമാർ അവിടെയൊക്കെ വട്ടംവെച്ചു പറക്കുന്നത്. വല്ല ശവവും മനസ്സറിയാതെ വീണുകിടപ്പുണ്ടോ എന്നതുങ്ങൾ ശ്രദ്ധിക്കുകയാവാം. ആ ഗോപുരത്തിന്റെ മുകളിൽ കയറിനിന്ന് രാത്രിയുടെ ഏകാന്തതകളിൽ ചിലർ മുകളിൽനിന്നെടുത്തുചാടി തറയിൽ ചിതറിക്കിടക്കാറുണ്ടായിരുന്നുവത്രെ! അതുകൊണ്ടാവണം നേരമിരുട്ടിയാൽ സന്ദർശകരെ അതിലൂടെ കയറിപ്പോകാനനുവദിക്കാത്തത്. കഴുകൻമാർ നിരാശരാണ്.

അരദശാബ്ദക്കാലമേ കുദ്ബുദ്ദീന്റെ ഭരണം നീണ്ടുനിന്നുള്ളൂ. കുത്തബ്മീനാറിന്റെ പണി പൂർത്തിയാക്കുവാനദ്ദേഹത്തിനു കഴിഞ്ഞില്ല. അടിമയെന്ന നിലയിൽ നിന്നു കയറിവന്ന് ദില്ലിയിലെ സുൽത്താനായിക്കഴിഞ്ഞ ആ മനുഷ്യന്റെ ആദ്യകാലജീവിതം, വേദനകളുടെയും അവയിൽ നിന്നു നീന്തി





ക്കയറുവാനുള്ള സാഹസിക പരിശ്രമങ്ങളുടെയും കഥയാണ്. അതുകൊണ്ടാവണം ചരിത്രകാരന്മാർ ആ കാലഘട്ടത്തെക്കുറിച്ച് അടിമവംശം തുടങ്ങുന്നുവെന്ന് കുറിച്ചിട്ടത്. ലാഹോറിലൊരു കളിസ്ഥലത്തുവെച്ച് കുതിരപ്പുറത്തുനിന്ന് തെറിച്ചുവീണ കുദ്ബുദ്ദീൻ വീണേടത്തു കിടന്നന്ത്യശ്വാസം വലിക്കുകയാണുണ്ടായത്.

അപ്രതീക്ഷിതമായിരുന്നു ആ മരണം. അദ്ദേഹത്തിന്റെ തൊട്ടുപിന്നാലെ കയറിവന്ന "ആരംഷാ" മുതൽക്കിങ്ങോട്ടു "ആൽത്താമിഷ്" വരെയുള്ളവരുടെ ഭരണം കൊള്ളരുതാത്തവരുടെ ഭരണമായിരുന്നു. ആൽത്താമിഷാണ് ഒന്നു പിടിച്ചുനിന്നത്. അദ്ദേഹമാണ് കുത്തബ്മീനാറിന്റെ പണി പൂർത്തിയാക്കിച്ചത്. ഒന്നുരണ്ടുതവണ ആ സ്തംഭത്തിനു ഇടിവെട്ടേറ്റിട്ടുണ്ടത്രേ. സ്തംഭം ഒന്നുലഞ്ഞു ചരിയുകയുണ്ടായി. അതിന്റെ ഏറ്റവും മുകളിൽ പിന്നീടാരോ പണിയിച്ചുവെച്ചിരുന്ന കൽത്താഴികക്കുടം ആ കാമ്പൗണ്ടിനകത്തെടുത്തിറക്കി വെച്ചിരിക്കുകയാണ്. കുത്തബ്മീനാറിന്റെ തൊട്ടു തെക്കുഭാഗത്ത് ആ കോട്ടവളപ്പിൽ മറ്റൊരു ലോഹസ്തംഭമുണ്ട്. മുകളിലശോകചക്രം കൊണ്ടു കിരീടംവെച്ച ആ ഉരുക്കുതൂണ് നാലാം ശതകത്തിലോ മറ്റോ വിശാലദേവചൗഹാൻ എന്നൊരു ഹിന്ദു രാജാവാണ് പണിയിച്ചുവച്ചതാണത്രേ. എന്തായാലും ആ പഴയകാലത്തെ ഉരുക്കുനിർമ്മാണ പ്രവണതയുടെ നല്ലൊരു വിളംബരമാണാ സ്തംഭം.

കുദ്ബുദ്ദീന്റെ ആ കൊട്ടാരക്കെട്ടിലൂടെ – പ്രശസ്തമായ ആ ദേവാലയത്തിന്റെ തിരുമുറ്റങ്ങളിലൂടെ – കയറിയിറങ്ങിയപ്പോൾ എന്റെ മനസ്സിൽ നിറഞ്ഞുനിന്നിരുന്നത് സുന്ദരിയായ "റസിയാബീഗ"ത്തിന്റെ രൂപമാണ്. ഓർമ്മകളുടെ കിളിവാതിലും "തുറന്നു കയറിയ ഒരു പർദ്ദയില്ലാത്ത മുഖം! അതോടൊന്നിച്ച് വികാരം തുടിച്ചു നില്ക്കുന്ന കുറെ രംഗങ്ങളും.

സുൽത്താൻ ആൽത്താമിഷ് ദീനക്കിടക്കയിലാണ്. ഭേദമാകും, ഭേദമാകും എന്നു കരുതിയിരുന്ന രോഗം അടിയ്ക്കടി കൂടിവരികയാണ്. സുൽത്താനേറ്റിലെ പ്രമുഖ സാരഥികളായ പ്രഭുക്കൻമാർ ചുറ്റും കൂടിനില്ക്കുന്നു. ശക്തനായ ആ ഭരണാധിപൻ അന്തരിച്ചുപോയാൽ ആ വിടവുനികത്താൻ തൊട്ടുപിന്നിൽ കഴിവുള്ളവരില്ല. അദ്ദേഹത്തിന്റെ കുട്ടികൾ പിടിപ്പുള്ളവരല്ല. ഇളയമകൾ റസിയ അച്ഛന്റെ ദീനക്കിടക്കയുടെ ഒരറ്റത്തിരിപ്പുണ്ട്. റസിയയുടെ കണ്ണുകൾ നിറഞ്ഞു നില്ക്കുന്നു. ആ കുട്ടി ഇതുവരെ അച്ഛനെ പിരിഞ്ഞിരുന്നിട്ടില്ല.

കൊട്ടാരത്തിൽ നിന്നു സുൽത്താനേററിലേയ്ക്കു പോകുമ്പോഴും, ദർബാർ നടത്തുമ്പോഴും, ആൽത്താമിഷിന്റെ തൊട്ടടുത്തുണ്ടാവും റസിയ! സുൽത്താന് മകളെന്നുവെച്ചാൽ ജീവനാണ്. മണ്ടന്മാരായ മറ്റുമക്കളെക്കുറിച്ച് ആസന്നമരണനായ സുൽത്താന് ഉൽക്കണ്ഠയില്ല. റസിയയുടെ കണ്ണുകളുരുകിയ ചുടുനീർ അച്ഛന്റെ കൈത്തണ്ടയിൽ വീണു. നിറഞ്ഞ കണ്ണുകളുമായി മകളുടെ കണ്ണീർ തുടയ്ക്കാൻ ആൽത്താമിഷ് വിറയ്ക്കുന്ന കൈകളുയർത്തി. തുർക്കിപ്രഭുക്കൾ മിഴിതുടച്ചു. അവരോടായി ആൽത്താമിഷ് വിക്കി വിക്കി പറഞ്ഞു:-

"എന്റെ കാലശേഷം രാജ്യാവകാശം

റസിയയ്ക്കാണ് .........."

ആ കണ്ണുകളടഞ്ഞു. പ്രഭുക്കൻമാർ മുഖത്തോടുമുഖം നോക്കി. രാജ്യം അപകടത്തിന്റെ വക്കത്താണ്. ആക്രമണശക്തികൾ പഴുതുനോക്കിയിരിക്കുന്നു. ഏഷ്യാഖണ്ഡത്തെ കിടിലംകൊള്ളിച്ച ചെങ്കിഷ്ഖാന്റെ സൈന്യം സിന്ധുതീരത്തുനിന്ന് പിൻവാങ്ങിയിട്ടില്ല. നാടുമുഴുവൻ കബന്ധങ്ങളുടെ പിരമിഡ്ഡുകളുയർത്തുന്ന ആ മുടന്തനായ തൈമൂറിന് ദില്ലിയിലേയ്ക്കൊരു കണ്ണുണ്ട്. കോട്ടകൾ ഇടിച്ചു തകർക്കപ്പെട്ടേയ്ക്കും. തൊട്ടുംപൊട്ടുംതിരിയാത്ത പെൺകുട്ടിയെ രാജ്യഭരണമേല്പിച്ചുകൊടുക്കുക! അവർക്കാലോചിക്കാമായിരുന്നില്ല. വിശേഷിച്ചും പർദ്ദയിട്ടന്തപുരത്തിനുള്ളിലിരിക്കേണ്ട ഒരു മുസ്ലീം പെൺകിടാവ് സുൽത്താനയാവുക! കുറച്ചിലാണ്.

പ്രഭുക്കൻമാർ ആൽത്താമിഷിന്റെ മണ്ടനായ മകനെയാണ് പിടിച്ചു സുൽത്താനാക്കിക്കളഞ്ഞത്. മണ്ടനും കൊള്ളരുതാത്തവനുമാണെങ്കിലും ഫീറൂസ് ആണാണല്ലോ എന്നായിരുന്നു അവരുടെ സമാധാനം. ഭരണക്രമങ്ങൾ അടുക്കും ചിട്ടയുമില്ലാതെ കുഴഞ്ഞു. രാജ്യഭണ്ഡാരം ധൂർത്തടിക്കപ്പെട്ടു. ജനങ്ങൾക്ക് സുൽത്താനെ ഇഷ്ടമായില്ല. അവരല്ലല്ലോ ആക്കാനും നീക്കാനുമുള്ള അധികാരികൾ.

1236-ലെ ഒരു സായാഹ്നം. ദേവാലയത്തിന്റെ തിരുമുറ്റത്ത് പൗരാവലി കൂടിയിരിക്കുന്നു. രാജ്യം അപകടത്തിലാവുമ്പോൾ ആ ദേവാലയത്തിൽ കടന്നുചെന്ന് വിശേഷാൽ പ്രാർത്ഥന നടത്തുക ജനങ്ങളുടെ ഒരു പതിവാണ്.





എല്ലാവരുടെ മുഖത്തും മ്ലാനതയാണ്. പ്രഭുക്കൻമാർക്ക് അമ്പരപ്പും. പ്രാർത്ഥനയ്ക്കിടയിൽ മുകളിലെ മട്ടുപ്പാവിൽനിന്നൊരു സ്ത്രീശബ്ദം കേട്ട് അവർ മുകളിലേയ്ക്കു നോക്കി – റസിയ. അവർ വർണ്ണവസ്ത്രങ്ങളണിഞ്ഞു നില്ക്കുന്നു. സുൽത്താനെ മുഖം കാണിച്ചു പരാതി പറയാനാണ് വർണ്ണവസ്ത്രങ്ങൾ സാധാരണ ഉപയോഗിക്കാറുള്ളത്. ഇവിടെ നേരെ മറിച്ചാണ്. സുൽത്താന്റെ മകൾ റസിയ ജനങ്ങളുടെയടുത്ത് പരാതി പറയാൻ വന്നു നില്ക്കുന്നു. അവൾ പറഞ്ഞു: –

"ഈ രാജ്യവും രാജവംശവും തകരാൻ പോകുന്നു. വിദേശശക്തികൾ കയറിവന്ന് ഇവിടം ഇടിച്ചു തകർത്തേയ്ക്കും. ഈ തിരുമുറ്റങ്ങൾ രക്തതളങ്ങളാവും. സുൽത്താനേറ്റ് അനാഥമാണ്. നിങ്ങൾ കൂടെയുണ്ടെങ്കിൽ ഞാൻ ഈ പരിതഃസ്ഥിതികളെ നേരിടാം. പ്രഭുക്കൻമാർക്കു കാര്യവിവരമില്ല. നിങ്ങളെന്നെ സുൽത്താനാക്കുക".

പൗരാവലി ചുറ്റും നോക്കി. പ്രഭുക്കൻമാരുടെ മുഖം ചുവന്നു. അവൾ പർദ്ദയിട്ടിട്ടില്ല. ആണുങ്ങളുടെ മുഖത്തുനോക്കി ധിക്കാരം പറയുന്നു. പ്രഭുക്കൻമാർ അട്ടഹസിച്ചു: –

"നിർത്ത് നിർത്ത്! ഇതു ധിക്കാരമാണ്."

പൗരാവലി വിളിച്ചു പറഞ്ഞു:

"റസിയാബീഗം ഞങ്ങളുടെ സുൽത്താൻ!

റസിയാബീഗം ഞങ്ങളുടെ സുൽത്താൻ"

റസിയ സുൽത്താനായി അവരോധിക്കപ്പെട്ടു. പ്രഭുക്കൻമാരല്ല, ജനങ്ങളാണ് റസിയയെ സുൽത്താനാക്കിയത്. പാരമ്പര്യങ്ങൾക്കേറ്റ ശക്തിയുള്ള ഒരു പ്രഹരമായി ചരിത്രത്തിൽ ആ സംഭവം ഒറ്റപ്പെട്ടങ്ങനെ നില്ക്കുന്നു.

ധീരയായ ആ യുവതി അന്ധങ്ങളായ ആചാരമര്യാദകളെ ധിക്കരിച്ചുകളഞ്ഞു. പട്ടണത്തെരുവുകളിലൂടെ കുതിരസവാരി ചെയ്തു. ദർബാർ നടത്തി. യുദ്ധരംഗങ്ങളിൽ ചെന്നു പടനയിച്ചു. പ്രഭുക്കൻമാർ പല്ലുകടിച്ചിരുന്ന് സഹിച്ചു. അവർ സഹികെട്ടതു മറ്റൊരു രംഗത്താണ്.

രാജധാനിയുടെ മുറ്റത്തുവെച്ച് ആ അബിസീനിയക്കാരൻ ജലാലുദ്ദീൻ എന്ന അടിമ ബീഗത്തിനെ തൊട്ടു! റസിയയുടെ വെള്ളക്കുതിര മുറ്റത്തു നില്ക്കുകയായിരുന്നു. റസിയ കുതിരപ്പുറത്തു കയറാൻ മുറ്റത്തേക്കിറങ്ങി വന്നു. സുൽത്താനേറ്റിലെ ഉദ്യോഗസ്ഥനായ ജലാലുദ്ദീൻ അവിടെ നില്ക്കുന്നുണ്ടായിരുന്നു. കാണാൻ കൊള്ളാവുന്ന ആ ചെറുപ്പക്കാരനെ റസിയ കണ്ടു. അവൾ വിളിച്ചു:-

"ജലാൽ. ഇവിടെ വരൂ! എന്നെ ഈ കുതിരപ്പുറത്തേയ്ക്കൊന്നെടുത്തു കയറ്റൂ!".

ജലാലുദ്ദീൻ റസിയയെ കുതിരപ്പുറത്തെടുത്തുകയറ്റി. ആത്മനിർവൃതിയോടെ റസിയ മന്ദഹസിച്ചു; ജലാലുദ്ദീനും! അവരുടെ കണ്ണുകൾ വാചാലങ്ങളായി! അഭിലാഷങ്ങൾ ചൈതന്യബന്ധുരങ്ങളാക്കിയ കണ്ണുകൾ! കുതിര അടിവെച്ചടിവെച്ചു നീങ്ങി.

ആ പ്രണയം നീണ്ടുനീണ്ട് വിവാഹത്തോളമെത്തി. തുർക്കിപ്രഭുക്കൾ ഇളകി. കീഴുദ്യോഗസ്ഥനായ അടിമയെ റസിയാബീഗം വിവാഹം ചെയ്യുക. കൊള്ളാവുന്ന രാജകുമാരന്മാരില്ലേ നാട്ടിൽ? ഇതിനി സഹിക്കാനാവില്ലെന്നവർ തീരുമാനിച്ചു. ഈ പെണ്ണിന്റെ ധിക്കാരം നിർത്തിയേപറ്റൂ.

ഒരു ദിവസം കോട്ടവാതിലിൽ അപ്രതീക്ഷിതമായ ആക്രമണം തുടങ്ങി. 'ആൽത്തൂനിയ'യുടെ നേതൃത്വത്തിൽ ആണ് ആക്രമണം നടന്നത്. പടച്ചട്ടകളണിഞ്ഞ് റസിയ കോട്ടവാതിൽക്കലേയ്ക്കു കുതിരപ്പുറത്തു ചെന്നു. അവിടം ഒരു യുദ്ധരംഗമായിക്കഴിഞ്ഞിരുന്നു. പടവാളുകൾ മിന്നൽപ്പിണരുകൾ പോലെ ചലിച്ചു. കബന്ധങ്ങൾ കിടന്നുതുള്ളി. യുദ്ധത്തിൽ തുർക്കിപ്രഭുക്കളാണു ജയിച്ചത്. അവർ കോട്ട പിടിച്ചടക്കി. റസിയയെ വിലങ്ങുവെച്ച്, കുതിരപ്പുറത്തു കയറ്റി പട്ടണം മുഴുവൻ അവർ കൊണ്ടുനടന്നു. ജനങ്ങൾ നിശ്ശബ്ദവേദനയോടെ നോക്കിനിന്നു. ജലാലുദ്ദീന്റെ ശിരസ്സുവെട്ടിയെടുത്ത് അവർ റസിയയുടെ മുമ്പിൽ കൊണ്ടു ചെന്നട്ടഹസിച്ചു. സുൽത്താനാ തടവറയിലായി.

ആ തടവറയുടെ അവശിഷ്ടങ്ങൾ ഇന്നുമുണ്ടവിടെ! അതിന്റെ വാതിൽക്കൽ മറ്റൊരു പ്രണയരംഗം കൂടി നടന്നു. യുദ്ധത്തിൽ ജയിച്ച ആൽത്തൂനിയ ആ ഇരുമ്പഴികൾക്കടുത്തു ചെന്നു. റസിയ അകത്തു കിടക്കുകയാണ്. ആൽത്തൂനിയ പറഞ്ഞു: -





"റസിയാ, വന്നതൊക്കെ വന്നു. നിന്നേക്കാൾ എനിയ്ക്കതിൽ വേദനയുണ്ട്. ഞാൻ നിന്നെ മോചിപ്പിക്കുകയും വിവാഹം കഴിക്കുകയും ചെയ്യാം".....

പ്രതികാരത്തിന്റെ കത്തുന്ന കണ്ണുകളുമായി റസിയ ആ ഘാതകനെ നോക്കി. അയാളുടെ കൈകൾ സ്വഭർത്താവിന്റെ രക്തം പുരണ്ടവയാണ്. അവൾ ആൽത്തൂനിയയെ ആട്ടിയിറക്കി.

ഇരുണ്ട രാത്രിയിൽ ആൽത്തൂനിയയും അനുചരസംഘവും കൂടി റസിയയെ തടവറയിൽ നിന്നു മോചിപ്പിച്ചു. അവർ ആ കോട്ടവളപ്പിൽ വെച്ചു തന്നെ അവളെ കഷ്ണം കഷ്ണമായി അരിഞ്ഞുകൂട്ടി. ഓരോ കഷ്ണവുമെടുത്തു പറന്നുവന്ന കഴുകൻമാരുടെ കൊക്കുകളിലേയ്ക്കെറിഞ്ഞുകൊടുത്ത് അട്ടഹസിച്ചു കൊണ്ടിരുന്നു.........

കുത്തബ്മീനാറും പരിസരങ്ങളും അങ്ങനെ ഞെട്ടിക്കുന്ന പല സംഭവങ്ങൾക്കും സാക്ഷിനിന്നിട്ടുണ്ട്.

കുത്ബുദ്ദീന്റെ പിൻഗാമികൾ ആധിപത്യത്തിനുവേണ്ടി തമ്മിൽ തമ്മിൽ മത്സരിച്ചുകൊണ്ടിരുന്നപ്പോഴും, അന്തരിച്ചുപോയ ആ ആദ്യത്തെ സുൽത്താൻ കൊളുത്തിവെച്ച ഹിന്ദു-മുസ്ലീം മൈത്രിയുടെ ദീപശിഖ കെടാതെ സൂക്ഷിക്കപ്പെട്ടുപോന്നിരുന്നു. അധികാരത്തിനുള്ള ദാഹമില്ലാത്തതുകൊണ്ടാവാം, ജനങ്ങൾ പരസ്പരം സ്നേഹിച്ചു. പിന്നീട് അക്ബർ ബാദുഷായുടെ കാലത്തല്ലാതെ ഭാരതം അത്രവലിയ സമുദായ മൈത്രി കണ്ടിട്ടില്ല. അവയുടെ വിളംബരങ്ങളായി ഇന്ത്യയിലനവധി സ്മാരകങ്ങളുണ്ട്.

കൈയ്യിലൊരു വീണയുമായി തലമുറകളെ മുഴുവൻ സംഗീതമയമാക്കിയ കബീർ അന്നാണു ജീവിച്ചിരുന്നത്. മനുഷ്യഹൃദയങ്ങൾ ആ ഗാനാമൃതത്തിനായി കൈക്കുമ്പിളും കുത്തി കാത്തുനിന്നിരുന്നു. മദ്ധ്യശതകങ്ങൾക്കപ്പുറത്തുനിന്ന് മാനവാത്മാവുകളിലേയ്ക്ക് ഗാനത്തിന്റെ ചിറകുകളിൽ പറന്നെത്തുന്ന കബീറിന്റെ ജീവിതവേദാന്തങ്ങൾ ശാന്തിയുടെയും സൗഹാർദ്ദത്തിന്റെയും സൗരഭ്യമുൾക്കൊള്ളുന്നവയാണ്. ആ പരിസരങ്ങളോടു യാത്രചോദിച്ചു മടങ്ങുമ്പോൾ എന്റെ മനസ്സിന്റെ ചുണ്ടിലിരുന്നത് ആ കബീർ ഗീതങ്ങളാണ്.

"ഉപവസിച്ചില്ല,
പുണ്യാഹമന്ത്രങ്ങ-
ളുരുവിടാറില്ല
തീർത്ഥാടനങ്ങളിൽ
മനുജമാനസ
ക്ഷേത്രങ്ങളിൽ സ്വയം
പണിതുയർത്തി ഞാൻ
മെക്കയും കാശിയും........"

കാറോടിച്ചിരുന്ന മണ്ടനായ ഡ്രൈവർ എന്നോടു ചോദിച്ചു:-

"സാറ് കുത്തബ്മീനാറിന്റെ മുകളിൽ കയറിയോ"?

"ഉവ്വ്" – ഞാൻ പറഞ്ഞു.

"അത് ഭീമന്റെ ഗദയാണ്".

"ഭീമന്റെ ഗദയോ"? – ഞാൻ ചിരിച്ചു.

"അതെ സാർ, കുരുക്ഷേത്രത്തിൽ നിന്ന് ഭീമൻ വലിച്ചെറിഞ്ഞ ഗദ".

അയാൾ വലിയൊരു ചരിത്രരഹസ്യം പുറത്തേയ്ക്കിട്ടുതന്ന ചാരിതാർത്ഥ്യത്തോടെ എന്നെയൊന്നു നോക്കി. ദില്ലിയിലെ മുഗൾ, മുസ്ലീം സംസ്ക്കാരങ്ങളുടെ എല്ലാ സ്മാരകസ്തംഭങ്ങളെയും ഹിന്ദുപുരാണങ്ങളുമായി കൊളുത്തിനിർത്തുവാൻ, മതാന്ധരായ ഒരുകൂട്ടമാളുകൾ പ്രചരിപ്പിച്ചുവരുന്ന കെട്ടുകഥകളുടെ ഒരു ചരടാണ് ആ ഡ്രൈവർ പുറത്തേയ്ക്കു വലിച്ചിട്ടത്. ഞാനാ മലയാളി ഡ്രൈവറോടു ചോദിച്ചു:

"നിങ്ങളോടിതാരാണു പറഞ്ഞുതന്നത്?"

"എന്റെ കൂട്ടുകാരായ സർദാർമാർ. അവർക്കിതൊക്കെ നല്ല നിശ്ചയമുണ്ട്".







കാറ് ഓടിയകലുകയായിരുന്നു. ഞാൻ ആ കുത്തബ്മീനാറിനെത്തന്നെ കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരുന്നു. വെൺമേഘങ്ങൾ ചിതറിക്കിടക്കുന്ന നീലാകാശത്തിലേയ്ക്ക് ഉയർന്നുനില്ക്കുന്ന ആ ശക്തിയുടെ ഗോപുരത്തിൻമേൽ വെയിൽ, വെളിച്ചമൊഴിച്ചു കഴുകിക്കൊണ്ടിരുന്നു. നൂറ്റാണ്ടുകൾക്കപ്പുറത്തുനിന്ന് ചരിത്രം, അതിന്റെ ബലിഷ്ഠമായ വലംകൈയുയർത്തി ഇരുപതാംനൂറ്റാണ്ടിന്നഭിവാദനം നല്കുന്നതുപോലെ തോന്നി!.

## റെഡ് ഫോർട്ടിനുള്ളിൽ

**കാ**റോടിച്ചു നേരെ കയറിച്ചെന്നത് റെഡ് ഫോർട്ടിലേയ്ക്കാണ്: മുഗളൈശ്വര്യങ്ങൾ മയൂര സിംഹാസനമിട്ട് വാണരുളിയിരുന്ന ദില്ലിയിലെ റെഡ് ഫോർട്ടിലേയ്ക്ക്.

ചെങ്കല്ലുകൾകൊണ്ട് അടുക്കിക്കെട്ടിയുയർത്തിയിട്ടുള്ള ലാഹോർ ഗേറ്റിലൂടെ- റെഡ് ഫോർട്ടിന്റെ പ്രവേശനഗോപുരത്തിലൂടെ-- അകത്തേയ്ക്ക് കടന്നു നിന്നപ്പോൾ, ഇരുപതാംനൂറ്റാണ്ടിന്റെ തിരക്കുപിടിച്ച അന്തരീക്ഷത്തിൽ നിന്ന്, മദ്ധ്യശതകങ്ങളുടെ ഒഴിഞ്ഞ പൂമുഖത്തേയ്ക്കു ചെന്നെത്തിയ ഒരനുഭവമാണുണ്ടായത്. ചെംപാറക്കല്ലുകൾകൊണ്ടാണ് ആ വലിയ കോട്ടമതിലുകൾ ചുറ്റും കെട്ടിപ്പൊക്കിയിരിക്കുന്നത്. അതുകൊണ്ടാവണം 'ലാൽകില' (അരുണ ദുർഗ്ഗം) എന്ന് ഷാജഹാൻ അതിനെ വിളിച്ചുവന്നത്. ഷാജഹാന്റെ കോട്ട എന്നത് റെഡ് ഫോർട്ടിന്റെ മറ്റൊരു പേരാണ്.

ഷാജഹാൻ അതിപ്രശസ്തനായ ഒരു ഭരണാധികാരിയായിരുന്നുവോ എന്നു ചോദിച്ചാൽ ആയിരുന്നു എന്ന് തീർത്തു പറയുക വയ്യ. മുകില രാജവംശത്തിന്റെ അനശ്വര ചൈതന്യമായിരുന്ന അക്ബർ ചക്രവർത്തി വെട്ടിത്തെളിച്ചിട്ട പാതയിലൂടെ ഭരണരഥം ഉരുട്ടിക്കൊണ്ടുപോവുകയേ ഷാജഹാൻ ചെയ്തുള്ളൂ. എന്നാൽ, ഭാരതവർഷം ഭരിച്ചന്തരിച്ചിട്ടുള്ള ചക്രവർത്തിമാരിൽ വെച്ച് ഏറ്റവും വലിയ സൗന്ദര്യോപാസകനാരായിരുന്നു എന്നു ചോദിച്ചാൽ ഉടനെ മറുപടിയുണ്ട്- ഷാജഹാൻ. മുകിലകലാ പാരമ്പര്യത്തിന്റെ ഏറ്റവും നല്ല കേളീസൗധങ്ങൾ ദില്ലിയുടെയും



ആഗ്രയുടെയും മണ്ണിൽ പടുത്തുയർത്തിയ സൗന്ദര്യോപാസകനെന്ന നിലയിലാണ് അദ്ദേഹം അവിസ്മരണീയനായത്. ശ്ലക്ഷ്ണശിലാപാളികൾ കൊണ്ട് മഹാകാവ്യങ്ങൾ അദ്ദേഹം സൃഷ്ടിച്ചുവെച്ചു. ആശയങ്ങളുടെ പദവാക്യഛന്ദോലങ്കാരങ്ങളിലൂടെയുള്ള ആവിഷ്ക്കരണവും, ധവളശിലാഖണ്ഡങ്ങളിലൂടെയുള്ള ആവിഷ്ക്കരണവും ഒപ്പം വിലമതിക്കപ്പെടേണ്ടവതന്നെയാണ്.

സോവിയറ്റ് യൂണിയനിലും മറ്റും സഞ്ചരിച്ചു മടങ്ങിവന്ന കാലത്ത് നമ്മുടെ പ്രൊഫസർ മുണ്ടശ്ശേരി, ആ ക്രെംലിൻ കോട്ടയെക്കുറിച്ചും കൊട്ടാരക്കെട്ടുകളെക്കുറിച്ചും വിവരിച്ചു തന്നത് ഞാനോർമ്മിച്ചുപോയി. 'മോസ്കോവാ' നദിയുടെ ഞൊറിഞ്ഞുഞൊറിഞ്ഞൊഴുകുന്ന തരംഗമാലകളിലേയ്ക്ക് കാലും നീട്ടി നിൽക്കുന്ന ആ വിശ്വോത്തരദുർഗ്ഗം പോലും, നിർമ്മാണ ശില്പത്തിലും സൗന്ദര്യാവിഷ്ക്കരണത്തിന്റെ സമ്പന്നതയിലും ദില്ലിയിലെ റെഡ് ഫോർട്ടിനോളമെത്തിയിട്ടില്ലെന്ന് അദ്ദേഹം പറയുകയുണ്ടായി. അന്നേ തുടങ്ങിയതാണ്, റെഡ് ഫോർട്ടിലെ രാജാങ്കണങ്ങളിലൂടെ ചുറ്റിയടിക്കുവാനൊരാവേശവും മോഹവും.



ലാഹോർഗേറ്റിൽ നിന്നകത്തേക്കുള്ള നീണ്ട നടപ്പാതയിലൂടെ ഞാൻ നടന്നു. ഇരുവശത്തും വിടർന്നു നിൽക്കുന്ന പൂജാപുഷ്പങ്ങളുമായി പനിനീർച്ചെടികൾ എന്നെ നോക്കി മന്ദഹസിച്ചു- പണ്ടേ പരിചയമുള്ള ഒരാളെ പെട്ടെന്ന് കണ്ടുമുട്ടുമ്പോഴുള്ള ഉത്സാഹത്തോടുകൂടി. ഓരോ സഞ്ചാരിയുടെയും മുഖത്തു നോക്കി മന്ദഹസിച്ചെതിരേൽക്കാൻ ആരോ പരിശീലിപ്പിച്ച ഒരു മട്ടുണ്ടവയ്ക്ക്. അന്തിവെയിൽ അവയെ പർദ്ദയിടിക്കാൻ ശ്രമിക്കുന്നുണ്ടായിരുന്നു. അതിന് സമ്മതമില്ലാത്തതുപോലെ പ്രകൃതിയുടെ വിശറിക്കാറ്റിനു കീഴിൽ നിന്ന് അവ തലയാട്ടുകയാണ്. ആ പനിനീർപ്പൂക്കളുടെ പഴയ മുത്തശ്ശിമാർ ഭാഗ്യവതികളായിരുന്നു. വസന്തം മറ്റെങ്ങും പോകാതെ ആ വളപ്പിനകത്ത് അന്നൊക്കെ തങ്ങി നിന്നിരുന്നു. ആ പഴയ കഥകളോർത്ത് അവ നെടുവീർപ്പിടുകയാവണം. വേദനയുടെ ആ നെടുവീർപ്പുകൾക്കുപോലും മാദകമായ ഒരു സൗരഭ്യമുണ്ട്. ഒരിളംകാറ്റ് ഒന്നു വീശിക്കടന്നുപോയി. പ്രദർശനശാലകളിൽ കാണികൾ ടിക്കറ്റെടുത്തുകടന്നുചെല്ലുമ്പോൾ, അവർക്കുവേണ്ടി യന്ത്രങ്ങൾ നിമിഷനേരത്തേയ്ക്ക് പ്രവർത്തിക്കപ്പെടുന്നതുപോലെ.

മറ്റൊരുത്തുംഗഗോപുരത്തിന്റെ നടയിലേയ്ക്കാണ് ആ പാത ചെന്നു കയറുന്നത്. ഡൽഹി ഗേറ്റാണത്. അതിലൂടെ നടന്നപ്പുറത്തെത്തിയൽ വീണ്ടും പൂന്തോട്ടമായി. രാജവീഥി വീണ്ടും ഇതിലെ, ഇതിലെ എന്ന് വഴികാണിക്കുകയാണ്. അമ്മാതിരി മൂന്നുനാലു ഗോപുരങ്ങൾ കടന്നാലേ ആ കൊട്ടാരക്കെട്ടുകളുടെ വിശാലമായ തിരുമുറ്റത്തെത്തുകയുള്ളു. ഓരോ ഗോപുരവും ഉയർന്ന എടുപ്പുകളാണ്. അവയുടെ കീഴിലുള്ള വീഥികളുടെ ഇരുവശത്തും കച്ചവടപ്പീടികകളുണ്ട്. കൗതുകവസ്തുക്കൾ ഇന്നവിടെ വില്പനയ്ക്ക് വെച്ചിരിക്കുന്നു. അന്ത:പുരസ്ത്രീകൾക്കുവേണ്ടി അന്യരാജ്യങ്ങളിൽ നിന്ന് രത്നങ്ങളും വിശേഷ വസ്ത്രങ്ങളും കൊണ്ടുവന്ന് വില്പനനടത്തിയിരുന്ന സ്റ്റാളുകളാണവ.

ഷാജഹാൻ ജീവിച്ചിരുന്ന കാലത്ത് അതിലേ കടന്നുപോയ ഫ്രഞ്ച് സഞ്ചാരിയായിരുന്ന 'ബെർണിയർ' അന്നു കണ്ടുമുട്ടിയ ആ പഴയ ജ്യോതിഷക്കാരുടെ പുതിയ തലമുറ ഇന്നുമവിടെയൊക്കെ ചുറ്റി നടക്കുന്നതു കാണാം. അവരുടെ മുഖത്തേയ്ക്കൊന്നു നോക്കിപ്പോയാൽ , ഓടിവന്നു തടഞ്ഞു നിർത്തി അവർ നിങ്ങളുടെ മുഖലക്ഷണം പറഞ്ഞുകേൾപ്പിക്കും. കണക്കുപറഞ്ഞ് കയ്യോടെ പ്രതിഫലം വാങ്ങുകയും ചെയ്യും. ജീവിതത്തിന്റെ ഭാവി ഒട്ടൊക്കെ അവ്യവസ്ഥിതമായിരുക്കുമ്പോൾ ആ കവടിക്കാരുടെ മുമ്പിൽ ചെന്ന് കൈയും നീട്ടി നിന്നു പോകുക സ്വാഭാവികമാണ്. അവരുടെയടുത്തു ചെന്ന് പാവപ്പെട്ട ഗ്രാമകന്യകമാർ ജീവിതരഹസ്യങ്ങളെത്രയും പറഞ്ഞു കേൾപ്പിക്കാറുണ്ട്. അപാരതകളിൽ മിന്നിനിൽക്കുന്ന നക്ഷത്രങ്ങളെ തങ്ങൾക്കനുകൂലമായി പിടിച്ചു നിർത്തിത്തരാൻ, ജ്യോത്സ്യന്മാർക്ക് കഴിവുണ്ടെന്ന് ആ പാവങ്ങൾ വിശ്വസിക്കുന്നുണ്ടാവണം.



നടക്കാവുകൾക്കു പിമ്പേ നടക്കാവുകളും മലർക്കാവുകൾക്കു പിമ്പേ മലർക്കാവുകളുമുള്ള ആ കോട്ടവളപ്പിനകത്ത് ഒരുവശത്ത് ഇഷ്ടികയും കോൺക്രീറ്റും കൊണ്ടും നിഷ്കർഷയില്ലാതെ കെട്ടിപ്പൊക്കിയിരിക്കുന്ന കുറെ എടുപ്പുകളുണ്ട്, അവ മുഴുവൻ പട്ടാളക്യാമ്പുകളാണ്. വെള്ളക്കാർ പണിയിച്ച പട്ടാളക്യാമ്പുകൾ. തലയിൽ കോഴിവാലൻ തൊപ്പിവച്ച പഞ്ചാബികമാൻഡർന്മാർ ഇന്നതിലെ സഞ്ചരിക്കുന്നതു കാണാം. പതിനഞ്ചാം നൂറ്റാണ്ടിലെ ആ മാർബിൾ മണ്ഡപങ്ങളുടെയിടയ്ക്ക്, ഇരുപതാം നൂറ്റാണ്ടിലെ കല്ലും സിമന്റും ഒരു വൈരുദ്ധ്യമായിത്തോന്നി. വഴിതെറ്റി വന്നുനിൽക്കുന്ന അഭയാർത്ഥികളെ





പ്പോലെ ആ എടുപ്പുകൾ സഞ്ചാരികളുടെ നോട്ടപ്പാടിൽ നിന്നകന്നുനിൽക്കുവാൻ ആഗ്രഹിക്കുന്നുണ്ടാവണം.

നടന്നു നടന്ന്, ഷാജഹാന്റെ ആ രാജകീയ സൗധങ്ങളുടെ തിരുമുറ്റത്തെത്തിയപ്പോൾ മുഗൾവംശത്തിന്റെ സുവർണ്ണയുഗത്തിലേയ്ക്കുള്ള ചരിത്രത്തിന്റെ ഊക്കൻ വാതിലുകൾ മലർക്കെ തുറന്നിട്ടതുപോലെ എനിക്കുതോന്നി.

വിസ്തൃത മനോഹരമായ മുറ്റം. അതിലൂടെ നടന്നുകയറുന്നത് ഷാജഹാന്റെ ആ പഴയ ആസ്ഥാനമണ്ഡപത്തിലേയ്ക്കാണ്; ചക്രവർത്തി പൗരാവലിയെ സ്വീകരിച്ചിരുത്തി പൗരനിവേദനങ്ങൾ കേൾക്കാറുള്ള 'ദിവാൻ- ഇ-ആമി'ലേയ്ക്ക്. വെണ്ണക്കല്ലുകൾകൊണ്ടു നിർമ്മിച്ചിട്ടുള്ള ഒരെമ്പാപ്പു തൂണുകളാണ് ആ ഹാളിന്റെ അർദ്ധഗോളാകൃതിയിലുള്ള മേൽത്തട്ടുയർത്തിപ്പിടിച്ചിരിക്കുന്നത്. അവ മുഴുവൻ പാരസിക ഭാരതീയ ശില്പകലാമാതൃകളുടെ വിജയസ്തൂപികകളാണ്. എവിടെയും മാർബിൾത്തട്ടുകൾ തന്നെ. മുകളിലെ മച്ചുകങ്ങളിൽ നിന്ന് ചുളിവുകളുള്ള ശ്ലക്ഷ്ണശിലാപാളികൾ തൂണുകളുടെ ഇടയ്ക്കു പണിഞ്ഞുവെച്ചിരിക്കുന്നതു കണ്ടാൽ, ഞൊറിഞ്ഞു തുന്നിയ പട്ടുവിതാനങ്ങൾ തൂക്കിയിട്ടിരിക്കുന്നതായേ പെട്ടെന്നു തോന്നൂ. താഴെ തറയിട്ടിരുന്നത് കണ്ണാടിക്കല്ലുകൾകൊണ്ടായിരുന്നു. ഇന്നവയൊക്കെ വെള്ളക്കാർ പൊളിച്ചുകൊണ്ടുപോയിരിക്കുന്നു. പകരം വികൃതമായ രീതിയിൽ കരിങ്കല്ലുകൾ പാകിയിരിക്കുകയാണ്.

ആ സൗധത്തിന്റെ ഒത്ത നടുക്കൊരരികുചേർന്നുയർന്നുനിൽക്കുന്ന മാർബിൾ മണ്ഡപത്തിലാണ് ചക്രവർത്തി വന്നിരിക്കാറുണ്ടായിരുന്നത്. തൊട്ടുപിന്നിൽ ഒരു പട്ടു തിരശ്ശീലയുടെ മറവിൽ 'മുംതാസും'.

ആ ആസ്ഥാനമണ്ഡപത്തിൽ കയറിനിന്ന് ഞാൻ ചുറ്റുമൊന്നു കണ്ണോടിച്ചു. മുകളിൽ വെൺകൊറ്റക്കുടപിടിച്ചുനിൽക്കുന്ന മാർബിൾ മച്ചകത്തിന്റെ കീഴിൽ നിർമ്മിച്ചിരിക്കുന്ന ആ ഉയർന്ന ആസ്ഥാന മണ്ഡപത്തിന്റെ പിൻചുമരിൽ ഒരു പേർസ്യൻ ഗായകന്റെ – ഓർഫ്യൂസിന്റെ– ആത്മസംഗീതത്തിന്റെ അനുരണനങ്ങൾ ചിത്രപ്പെടുത്തിയിരിക്കുന്നു. മുകളിലൊരു മരത്തണലിലെ ശിലാതളിമത്തിലിരുന്ന് ആ ഗായകനോടക്കുഴലൂതുന്ന ചിത്രമാണത്. മേഘങ്ങളുടെ തിരസ്ക്കരണിയിൽ മറഞ്ഞു നിന്ന് പഞ്ചമി

ത്തികൾക്കലെ ആ ഗാനധാര നുകരുന്നു. താഴെ പൂത്തുനിൽക്കുന്ന ലതാനികുഞ്ജങ്ങളിൽ പഞ്ചവർണ്ണക്കിളികൾ ചുണ്ടും വിടർത്തിയിരുന്നുപോകുന്നു. പൂക്കൾ ആ ഗാനധാര ഒഴുകിവരുന്നേടത്തേയ്ക്കുറ്റുനോക്കി എന്തോ പറയാൻ ഭാവിക്കുന്നതുപോലെ വിടർന്നങ്ങനെ നിൽക്കുന്ന സംഗീതാത്മകമായ ഒരഭൗമികാന്തരീക്ഷം വലയം ചെയ്തു നിൽക്കുന്നു. ആ ചിത്രങ്ങളും നോക്കി വളരെനേരം ഞാനങ്ങനെ നിന്നുപോയി. വർണ്ണങ്ങളുടേയും വരകളുടെയും ആത്മാവുകൾക്കുള്ളിൽ ഒരു നാദസാഗരം കിടന്നു തിരയടിക്കുന്നതു ഞാൻ കണ്ടു. ആ ചിത്രങ്ങൾ ചുമരിൽ ചായവും ബ്രഷും കൊണ്ടു വരച്ചുണ്ടാക്കിയവയല്ല. അവയത്രെയും വർണ്ണോജ്ജ്വലങ്ങളായ വെണ്ണക്കല്ലുകളിൽ കൊത്തിവെച്ചിരിക്കുകയാണ്. അവയെ ചുമരുമായി ഒട്ടിച്ചുചേർത്തു മിനുസപ്പെടുത്തിയിരിക്കുന്നു. ആ പഞ്ചവർണ്ണക്കിളികളുടെ കണ്ണുകളിലും പുള്ളിച്ചിറകുകളിലും രത്നങ്ങളായിരുന്നു; പൂക്കളുടെ കേസരങ്ങളിലും! അവയത്രയും കുത്തിയടർത്തപ്പെട്ടിരിക്കുന്നു; അവയിരുന്നേടത്ത് കുഴികളേയുള്ളു. പക്ഷികൾക്കു കണ്ണുകളില്ല. പൂക്കൾക്കു കേസരങ്ങളുമില്ല!

സ്വന്തം സിംഹാസനം വലിച്ചിട്ടിരുന്ന് പൗരനിവേദനങ്ങൾ ശ്രദ്ധിച്ചിരുന്നേടത്തും, സൗന്ദര്യാരാധകനായിരുന്ന ഷാജഹാൻ ലളിതകലകളെ അത്യുന്നതപദവി നൽകി മാനിച്ചിരുന്നുവെന്നു പറഞ്ഞുകേട്ടിട്ടുള്ളത് നൂറിന് നൂറും വാസ്തവമാണ്. ആസ്ഥാനമണ്ഡപവും, അതിനുമുമ്പിലുള്ള രാജാങ്കണവും ഇന്നൊഴിഞ്ഞു കിടക്കുകയാണ്; മണ്ഡപത്തിന്റെ ഇരുവശങ്ങളിലും ഊരിയ പടവാളുകളുമായി സേനാപതികൾ നിന്നിരുന്ന ശിലാപീഠങ്ങളും! ആ പട്ടാളക്കാർ വാളുയർത്തി വീശിയാലെത്താത്തത്ര ഉയരത്തിലാണ് ആസ്ഥാനമണ്ഡപം.



ആഴ്ചയിൽ രണ്ടുമൂന്നുതവണ ഷാജഹാൻ അവിടെവന്നു പൗരസഞ്ചയങ്ങളുടെ നിവേദനങ്ങൾ സ്വീകരിക്കാറുണ്ടായിരുന്നു. രാജകീയാഡംബരങ്ങളണിഞ്ഞ് പ്രഭുക്കളാലും ഭരണസാരഥികളാലുമനുഗതനായി ചക്രവർത്തിയെഴുന്നെള്ളിയിരുന്നാൽ പിന്നെ കടുത്ത നിശ്ശബ്ദതയാണ്. പതിനേഴുകാരികളായ സൗന്ദര്യത്തിടമ്പുകൾ താലപ്പൊലികളുമായി നിരന്നുനിന്ന് ചക്രവർത്തിയെ സ്വീകരിക്കുക പതിവായിരുന്നു. അവരെ വേണ്ടവിധത്തിലണിയിച്ചൊരുക്കിനിർത്താൻ അവരുടെ അച്ഛനമ്മമാർ നിഷ്കർഷിച്ചിരുന്നുവത്രെ! എപ്പോഴാണ് ചക്രവർത്തിക്ക് തിരുവുള്ളക്കേടുണ്ടാകുന്നതെ





ന്നറിയില്ലല്ലോ. മുമ്പിലുള്ള മുറ്റംനിറയെ നെറ്റിപ്പട്ടം കെട്ടിയ ഗജവീരന്മാരെ നിരത്തി നിർത്തിയിട്ടുണ്ടാവും. അശ്വാരൂഢരായ സേനാനായകന്മാർ രത്നഖചിതങ്ങളായ ഖഡ്ഗങ്ങളുമായി നിരന്നുനിൽക്കും.

ചക്രവർത്തിയുടെ തൊട്ടടുത്ത് പ്രഭുക്കന്മാർ. പിന്നെ ഉദ്യോഗസ്ഥപ്രമാണിമാർ. അവർക്കും പിന്നിൽ വിവിധ പദവികളിലും പത്തനങ്ങളിലുമുള്ള പൗരപ്രമാണിമാർ, അങ്ങനെയാണ് ആ സദസ്സിന്റെ ക്രമീകരണം. താന്താങ്ങളുടെ കാർഷികോല്പന്നങ്ങളും മറ്റുവിശിഷ്ടവിഭവങ്ങളുമെല്ലാം കാഴ്ചവെച്ച് പൗരാവലി ഏറ്റവും പിന്നിലങ്ങനെ തിക്കിത്തിരക്കി നിൽക്കും. വലതുവശത്തെ കോണിലാണു കുറ്റവാളികളെന്നു തെളിയിക്കപ്പെട്ടവരെ പട്ടാളക്കാർ വിലങ്ങുവെച്ചു നിർത്തുക.

ഛത്രചാമരങ്ങളുടെ കീഴിൽ. ഇടയ്ക്കിടയ്ക്കങ്ങനെ ഹുക്കയും വലിച്ച് ചക്രവർത്തി മണ്ഡപത്തിലാസനസ്ഥനായാൽ പിന്നെ പൗരനിവേദനങ്ങൾ ഓരോന്നോരോന്നുയരുകയായി. എന്തിനുമവസാനവിധി കല്പിക്കുന്നതു ചക്രവർത്തിയാണ്. പ്രശ്നങ്ങൾക്ക് അപ്പപ്പോൾതന്നെ പരിഹാരമുണ്ടാകും. ആജ്ഞാനുവർത്തികളായ സേനാധിപന്മാർ കല്പനകൾക്കായി കാത്തുനിൽക്കുമായിരുന്നു; ഉൾക്കിടിലവുമായി കുറ്റവാളികളും! ആ രംഗങ്ങൾ ഒന്നിലധികം തവണ കണ്ടുനിന്നിട്ടുള്ള 'ബെർണിയർ' എന്ന ഫ്രഞ്ചുകാരനോട് അന്നൊരിക്കൽ ഒരു ഉദ്യോഗസ്ഥൻ വളരെ രഹസ്യമായിപ്പറഞ്ഞതിതാണ്:-

"നട്ടുച്ചയ്ക്കു പാതിരാത്രിയാണെന്നു ചക്രവർത്തി പറഞ്ഞാൽ ഞങ്ങൾ ഇത്രെയും കൂടി കൂട്ടിച്ചേർക്കാൻ നിർബന്ധിതരാണ്: നക്ഷത്രങ്ങളും നിലാവുമുള്ള പാതിരാത്രി".

ബലിയാടുകളെപ്പോലെ വിറച്ചുനിൽക്കുന്ന കുറ്റവാളികളുടെ ശിരസ്സുകൾ ആ മുറ്റത്തു തെറിച്ചുവീണിട്ടുണ്ട്. പൂക്കുറ്റിയിൽ നിന്നെന്നപോലെ രക്തം ചീറ്റിക്കൊണ്ട് കബന്ധങ്ങൾ അവിടെ തുള്ളിമറിഞ്ഞിട്ടുണ്ട്. കൈകാലുകൾ അരിഞ്ഞരിഞ്ഞെറിയപ്പെട്ടിട്ടുണ്ട്. ആസ്ഥാനമണ്ഡപത്തിന്റെ പിന്നിലെ പട്ടുയവനിക അപ്പോഴൊക്കെ മുംതാസിന്റെ നിശ്വാസംകൊണ്ടു ചുളിയുമായിരുന്നുവത്രേ. ശിക്ഷകളുടെ ക്രൂരഭാവങ്ങൾ ആ ചക്രവർത്തിനിയെ മോഹാലാസ്യപ്പെടുത്തിയിട്ടുള്ള കഥകളുണ്ട്. അങ്ങനെ ശിക്ഷകൾ ലഘൂകരിക്കപ്പെട്ടിട്ടുണ്ട്. ആ മണ്ഡപത്തിന്റെ മുകളിലും ഷാജഹാന്റെ പ്രസിദ്ധമായ 'നീതിയുടെ

തുലാസ് ചിത്രപ്പെടുത്തിയിരുന്നു. വസ്തുസ്ഥിതികളുടെ അടിയോളമെത്തി കാര്യങ്ങൾ വിവേചിച്ചറിഞ്ഞ് ഓരോ വിധികൽപ്പിക്കുമ്പോഴും ആ തുലാസിന്റെ ചിത്രം 'നീതി', 'നീതി' എന്ന് അദ്ദേഹത്തെ അനുസ്മരിപ്പിച്ചിരുന്നുവത്രെ!

ഷാജഹാൻ മടങ്ങുമുമ്പവിടെവെച്ച് ഗജവീരന്മാരുടെയും അശ്വസൈനികരുടെയും ഒരു പരേഡ് നടക്കുക പതിവാണ്. രാജകീയപ്രതാപങ്ങളുടെ വിജയധിണ്ഢിമങ്ങൾ മുഴങ്ങും. തൊട്ടടുത്ത പൂന്തോപ്പിൽ നിന്നിറുത്തെടുത്ത പനിനീർപ്പൂവും മണത്തുകൊണ്ട് ഷാജഹാൻ 'ഗാർഡ് ഓഫ് ആണർ'. സ്വീകരിച്ചിരുന്ന ആ രംഗങ്ങൾ ഭാവനയിലൂടെ കടന്നുപോയി.

ഹാളിന്റെ വിശാലതയിലേയ്ക്കു മുഖം തിരിച്ചുനിൽക്കുന്ന ആ മണ്ഡപത്തിന്റെ പിന്നിലൂടെ താഴോട്ടു കെട്ടിയിറക്കിയിരിക്കുന്ന കല്പടവുകൾ ചെന്നുനിൽക്കുന്നത് മനോഹരമായ മറ്റൊരുദ്യാനത്തിലേക്കാണ്. ഷാജഹാനും മുംതാസും മാത്രം സഞ്ചരിച്ചിരുന്ന ആ ഇടനാഴികളിലെ പടവുകളിലൂടെ അപ്പുറത്തേയ്ക്കിറങ്ങിയപ്പോൾ ഞാനാലോചിച്ചുകൊണ്ടിരുന്നത്, ചരിത്രത്തിൽ വന്നുവീണിട്ടുള്ള മഹാപരിണാമങ്ങളെക്കുറിച്ചാണ്.

പച്ചനീരാളം പുതച്ചെഴുന്നേറ്റുനിന്നെതിരേറ്റിരുന്ന പോപ്ലാർമരങ്ങൾ ഇന്നാപൂന്തോട്ടത്തിലില്ല. സുഗന്ധം നിറഞ്ഞു നിന്നിരുന്ന വള്ളിക്കുടിലുകളുടെ ഭാഗത്തിന്നുള്ളത് പച്ചപ്പുൽത്തകിടിയാണ്. റെഡ് ഫോർട്ടിലെ ഏറ്റവും നല്ലൊരുപവനമാണിത്. നടുക്കൊരു വലിയ നീന്തൽ തടാകമുണ്ട്. ജലയന്ത്രങ്ങൾ വഴി യമുനാജലം അതിൽ വന്നു നിറഞ്ഞു നിൽക്കുമായിരുന്നു. പൂന്തോട്ടത്തിലെല്ലായിടത്തും നദീജലമൊഴുകിയിരുന്ന കൈത്തോടുകൾ നിരവധിയുണ്ട്. റെഡ് ഫോർട്ടിലെവിടെയുമുണ്ട്, അത്തരം കൃത്രിമസ്രോതസ്വിനികൾ ഒഴുകിയിരുന്ന മനോഹരങ്ങളായ ഓവുചാലുകൾ! അവയെല്ലാം ഇന്നുണങ്ങിവരണ്ടു കിടക്കുകയാണ്. ആ തടാകത്തിനപ്പുറത്താണ് ഷാജഹാന്റെ ഡർബാർ മന്ദിരം– വിശ്വവിഖ്യാതമായ 'ദിവാൻ-ഇ- ഖാസ്'.

ദിവാൻ- ഇ- ആമിൽനിന്ന് ആ ദിവാൻ- ഇ- ഖാസിലേയ്ക്ക് പൂന്തോട്ടത്തിന്റെ നടുവിലൂടെയുള്ള വിശാലവീഥി നിറയെ മാർബിൾ തളം പെട്ടിരുന്നു. അതിന്റെ മുകളിൽ രത്നങ്ങൾ വാരിപ്പതിച്ച വലിയൊരു പരവതാനി വിരിച്ചിട്ടിരുന്നു. ആ പന്തൽ താങ്ങി നിർത്തിയിരുന്ന കൽത്തൂണുകൾ മാത്രമേ ഇന്നവിടെ കാണാനുള്ളു.





പതിനായിരക്കണക്കിനു സഞ്ചാരികളെ പിടിച്ചു നിർത്തിയിട്ടുള്ള ആ ദിവാൻ -ഇ- ഖാസ്, ഇന്ത്യയിലെ സൗധശില്പങ്ങളിലെ ഒരു മഹാത്ഭുതമാണ്. വർണ്ണോജ്ജ്വലങ്ങളായ വെണ്ണക്കല്ലുകൾകൊണ്ടും രത്നങ്ങൾകൊണ്ടും നിർമ്മിക്കപ്പെട്ടിട്ടുള്ള ആ രാജാധിരാജമന്ദിരത്തിലേയ്ക്കു കടന്നു നിൽക്കുമ്പോൾ " മുഗളൈശ്വര്യങ്ങളുടെ സുവർണ്ണയുഗം" എന്ന് ഷാജഹാന്റെ കാലഘട്ടത്തെക്കുറിച്ച് ചരിത്രക്കാരന്മാർ പറഞ്ഞതന്വർത്ഥമാണെന്നു ബോദ്ധ്യമാകും. ശില്പ സൗന്ദര്യം കണ്ണഞ്ചിക്കുന്ന തങ്കത്തകിടുകൾകൊണ്ടു പൊതിഞ്ഞിരുന്ന അവിടത്തെ ധവള ശിലാസ്തൂപങ്ങളിൽ നിറയെ രത്നങ്ങളായിരുന്നു.

അവയിലോരോന്നിലും ഷാജഹാന്റെ കുബേരത്വമാണ് കിരീടമണിഞ്ഞു നിന്നിരുന്നത്. വെള്ളിത്തകിടുകൾകൊണ്ടും രത്നങ്ങൾകൊണ്ടുമാണവിടെ മച്ചിട്ടിരുന്നത്. മുകളിലുള്ള കണ്ണാടിത്തട്ടുകളിൽ രാജാങ്കണങ്ങൾ പ്രതിഫലിച്ചു നിൽക്കുന്നതുകാണാം. ഒരു മെഴുകുതിരി കത്തിച്ചുവെച്ചാൽ ഒരായിരം മെഴുകുതിരികൾ പ്രതിബിംബിച്ച് അവിടം മുഴുവൻ പ്രഭാമയമാക്കും . അങ്കണത്തിന്റെ നടുവിലൂടെ യമുന ഒഴുകിയിരുന്നു. ഓവുചാലുകൾ വിലപിടിച്ച മാർബിൾ കൊണ്ട് നിർമ്മിച്ചവയാണ് – നിറയെ സ്വർണ്ണമത്സ്യങ്ങളും രത്നങ്ങളും പതിച്ചിരുന്ന ഓവുചാലുകൾ! യമുനാജലം അതിലൂടെ കുഞ്ഞലകളിളക്കി പാഞ്ഞു പോകുമ്പോൾ പൊന്മീനുകൾ നീന്തിനടക്കുന്നതുപോലെ തോന്നുമായിരുന്നുവത്രേ! നടുക്ക് – ആ കൃത്രിമയമുനയുടെ നടുക്ക്- ഒരു തങ്കത്താമര വിടർന്നു നിന്നിരുന്ന അതിലാണ് മാദകഗന്ധിയായ അത്തർഫൗണ്ടൻ ഘടിപ്പിച്ചിരുന്നത്. അതിലൂടെ വെൺമുത്തുമണികൾപോലെ ഉതിർന്നു വീണിരുന്ന അത്തർകലർന്ന യമുനാജലത്തിലാണ് ചക്രവർത്തി കൈകാലുകൾ കഴുകിയിരുന്നത്.

മുകിലരാജവംശത്തിന്റെ പ്രതാപസർവ്വസ്വമായിരുന്ന മയൂര സിംഹാസനം തലയുയർത്തിനിന്നിരുന്നത് ദിവാൻ- ഇ- ഖാസിന്റെ പടിഞ്ഞാറെ കോണിലാണ്. രത്നങ്ങൾ കുത്തിയെടുത്ത കുഴികളുമായി ആ സ്ഥാനത്തൊരു ശിലാപീഠം മാത്രം ഇന്നു മലർന്നുകിടക്കുന്നുണ്ട്! വേദനകളുടെയും നിസ്സഹായതയുടെയും നിശ്ശബ്ദനിവേദനങ്ങളുമായി, ആ സിംഹാസനപീഠം പൊട്ടിത്തകർന്ന കണ്ണുകളോടെ നമ്മുടെ മുമ്പിൽ കിടക്കുന്നതു കാണുമ്പോളാണ്, പിൽക്കാലത്ത് ഭാരതത്തിനു വന്ന നികത്താനാവാത്ത

നഷ്ടങ്ങളെക്കുറിച്ച് നാം ചിന്തിച്ചുപോവുക. പതിനെട്ടാം ശതകത്തിൽ അവിടം ആക്രമിച്ചു കീഴടക്കിയ നാദിർഷായാണ്, ആ സിംഹാസനം കുത്തിപ്പൊളിച്ചിളക്കി പേഴ്സ്യയിലേയ്ക്കു കടത്തിക്കളഞ്ഞത്.

ഇന്ത്യയിലേയും പേഴ്സ്യയിലേയും ശില്പികൾ ആറേഴു വർഷക്കാലത്തെ അവിരാമമായ പ്രയത്നത്തിലൂടെ നിർമ്മിച്ചെടുത്ത ആ വിശ്വവിഖ്യാതമായ സിംഹാസനം നാദിർഷായുടെ പട്ടാളക്കാർക്ക് പൊളിച്ചെടുക്കുവാൻ ഒരു രാപകൽ വേണ്ടിവന്നില്ല. അതിന്റെ നിർമ്മിതിക്കായി പത്തെൺപതുലക്ഷം ഉറുപ്പിക ഷാജഹാന് ചെലവായതാണ്. പറക്കാൻ ചിറകുംവിടർത്തിനിന്ന രണ്ടോമനമയൂരങ്ങൾ ആ സിംഹാസനത്തിന്റെ ഇരുപാർശ്വങ്ങളിലുമുണ്ടായിരുന്നു. അവയുടെ പീലിച്ചിറകുകളത്രയും നവരത്നങ്ങൾ കൊണ്ടു തീർത്തവയായിരുന്നു. പുഷ്യരാഗവും വൈഡൂര്യവും മരതകവും വജ്രവും കൊണ്ടുള്ള പത്തുപന്ത്രണ്ടഴികളാണതിനുണ്ടായിരുന്നത്. തനിത്തങ്കം അടിച്ചുനീട്ടി ചിത്രപ്പണികൾ ചെയ്ത ആ സിംഹാസനത്തിന്റെ കാലുകൾക്ക് മൊത്തം അഞ്ചാറടി നീളമുണ്ടായിരുന്നു. സിംഹാസനത്തിന്റെ ചാരുതട്ടിനു പിന്നിൽ നവരത്നങ്ങൾ കൊണ്ടൊരു മരം തീർത്തുവെച്ചിരുന്നു. അതിന്റെ തങ്കച്ചില്ലയിൽ മരതകവും പുഷ്യരാഗവും കൊണ്ടൊരു തത്തമ്മയും! അവ മുഴുവൻ തല്ലിയൂരി ചാക്കിൽക്കെട്ടി പേഴ്സ്യയ്ക്ക് ചുമന്നുകൊണ്ടു പോയ നാദിർഷാ, ടെഹ്റാനിൽവെച്ച് ഉരുക്കിയെടുത്തു നാണയങ്ങളാക്കി രാജഭണ്ഡാരത്തിൽ പൂട്ടിവെച്ചിരുന്നു എന്നാണ് കേഴ്‌വി.

സ്വർണ്ണവും വെള്ളിയും രത്നങ്ങളും കൊണ്ടു നിർമ്മിച്ചിരുന്ന ആ ദിവാൻ- ഇ- ഖാസിന്റെ മച്ചകങ്ങളത്രയും പൊളിച്ചുനീക്കപ്പെട്ടിരിക്കുന്നു. ആ കൊട്ടാരക്കെട്ടിനകത്തുകയറി കാവടിതുള്ളിയ മഹാരാഷ്ട്രരാണ് അവയത്രെയും പൊളിച്ചുകൊണ്ടുപോയത്. മച്ചകം മുഴുവൻ തങ്കരേഖകളിലെഴുതിവെച്ചിരുന്ന ആ പേഴ്സ്യൽ ഗാനശകലങ്ങൾമാത്രം ആരും മായ്ച്ചു കളഞ്ഞില്ല. അവിടെ നിന്നിരുന്ന ഒരാൾ എന്നെ ആ ഗാനം വായിച്ചുകേൾപ്പിച്ചു. അതിനകത്തുനിന്നു തന്നെ ഞാനതിങ്ങനെ തർജ്ജമചെയ്തൊന്നു പാടിനോക്കി:-

"ഭുവനങ്ങളിൽ സ്വർഗ്ഗമുണ്ടെങ്കി;-ലാസ്വർഗ്ഗ-

മിവിടെയാ, ണിവിടെയാ,ണിവിടെമാത്രം!"





ഷാജഹാൻ സകുടുംബമെഴുന്നള്ളിയിരുന്ന്, രാജകുമാരന്മാരും പ്രഭുക്കന്മാരും വേദാന്തികളും സാഹിത്യകാരന്മാരും മറ്റുമായി രാഷ്ട്രമീമാംസയെക്കുറിച്ചും കലാസാഹിത്യമേഖലകളെക്കുറിച്ചും വേദാന്തസാരങ്ങളെക്കുറിച്ചും ചർച്ചചെയ്തിരുന്നത് ഇവിടെവെച്ചാണ്. ആ രംഗങ്ങളെക്കുറിച്ചോർക്കുമ്പോൾ മുഗ്ദ്ധ സങ്കല്പങ്ങളുടെ ദിവ്യരഥമേറിശതാബ്ദങ്ങൾക്കു പിന്നിലേയ്ക്കറിയാതെ പറന്നുനീങ്ങുന്നതായി നമുക്കുതോന്നും. ഭാരതവർഷത്തിലെ പ്രഗത്ഭമതികളായ എത്രയെത്ര മഹാരഥന്മാരാണവിടമലങ്കരിച്ചിട്ടുള്ളത്.

ശൈവ-വൈഷ്ണവസിദ്ധാന്തങ്ങളുടെ സംഘട്ടനപ്രതിസംഘട്ടനങ്ങൾ അവിടെവെച്ചു നടന്നിട്ടുണ്ട്. അക്ബറുടെകാലത്തു ജീവിച്ചിരുന്ന തുളസീദാസൻ സംസ്കൃതത്തിൽനിന്നു മാതൃഭാഷയിലേയ്ക്കു തർജ്ജമ ചെയ്ത 'രാമചരിതമാനസം' പ്രചരിച്ചുവന്ന കാലഘട്ടമായിരുന്നു അത്. ആ താളിയോല ഗ്രന്ഥങ്ങൾ മലർക്കെ തുറന്നുവെച്ച് ആഴ്ചകളോളം നീണ്ടുനിന്ന വാദപ്രതിവാദങ്ങളുടെ കഥകൾ ആ ശിലാസ്തൂപികകൾക്കു പറഞ്ഞുകേൾപ്പിക്കുവാനുണ്ടാവും. പാരസിക- ഭാരതീയ സാംസ്കാരികദർശനങ്ങളും ജീവിതശൈലികളും കൈകോർത്തുനീങ്ങിയിരുന്ന ആ കാലഘട്ടം പിന്നത്തെ യുഗങ്ങളിലെ എത്രെയത്ര മതസംഘട്ടനങ്ങളെയാണൊഴിവാക്കിത്തന്നിട്ടുള്ളത്! തങ്ങളിൽ വാളോങ്ങിനിന്നിരുന്ന ആർയ്യബൗദ്ധമാഹമ്മദമതങ്ങളുടെ, പടവാളുകൾ പിടിച്ചുവലിച്ചെറിഞ്ഞ് അവയെ തമ്മിലിണക്കിയ സാഹസികരംഗങ്ങൾക്ക് ആ മന്ത്രശാല സാക്ഷിനിന്നിട്ടുണ്ട്. അബ്ദുൽ ഫാസിലും രാജാ മാൻസിംഗും മാധവാചാര്യരും ഒന്നിച്ചിരുന്നു നെയ്തെടുത്ത മതസഹിഷ്ണുതാബോധത്തിന്റെ - സങ്കര വേദാന്തത്തിന്റെ-ഇഴയടുപ്പമുള്ള കംബളങ്ങളിലാണ്, പിന്നത്തെ പുരുഷാന്തരങ്ങൾ തങ്ങളുടെ സംസ്ക്കാരങ്ങളുടെ വർണ്ണചിത്രങ്ങൾ തുന്നിപ്പിടിപ്പിച്ചിട്ടുള്ളത്. തുപതി സഹോദരന്മാരും, നരഹരിചക്രവർത്തിയും ചൈതന്യഭഗവദ്ഗീതയുടെ കർത്താവായ വൃന്ദാവൻദാസും മഹമ്മദ്ഷായും ആസാദുള്ളയും ഒന്നിച്ചരുന്ന്, എത്രെയെത്ര കാവ്യോത്സവങ്ങൾ അവിടെ നടത്തിയിട്ടില്ല! ഭാരതത്തിലെ തദ്ദേശീയ ഭാഷകളുടെ വസന്തകാലമായിരുന്നു അത്. മിന്നിത്തിളങ്ങുന്ന ഒരു രത്നപ്പതക്കവുമിട്ട്, പനിനീർപ്പൂവും മണത്ത് ഷാജഹാൻ ആ പണ്ഡിതസദസ്സുകളലങ്കരിച്ചിരുന്ന ചിത്രം സഞ്ചാരികൾ വിവരിച്ചിട്ടുണ്ട്. മദ്ധ്യശതകങ്ങളിലെ ഉത്തരേന്ത്യൻ സംഗീതം അനന്തമായ ആത്മനിർവൃതിയോടെ ആ യമുനാജലത്തോടൊപ്പം

ഒഴുകിപ്പരന്നിരുന്നത് ആ മന്ത്രശാലയിൽനിന്നാണ്. അഭൗമങ്ങളായ അനുഭൂതികളുടെ സ്വപ്നങ്ങൾ പരിവേഷംചാർത്തി നിന്നിരുന്ന ആ ദർബാർഹാളിൽവെച്ചാണ് പൊതുഭരണവ്യവസ്ഥകൾ ചർച്ചചെയ്തിരുന്നത്; രാജ്യാന്തരങ്ങളിലേയ്ക്കു പട്ടാളസംഘങ്ങളെ പറഞ്ഞയയ്ക്കാനുള്ള കല്പനകളിലൊപ്പുവെച്ചിരുന്നത്; അവരാക്രമിച്ചു കീഴടക്കിയ നാട്ടുരാജാക്കന്മാരുടെ കൊട്ടാരക്കെട്ടുകളിലെ വിശിഷ്ടവിഭവങ്ങൾ കോരിക്കോരിക്കൂട്ടിയിരുന്നത്. ഷാജഹാൻ ഇന്ത്യയിൽനിന്നു കിട്ടിയതൊന്നും ഇന്ത്യയ്ക്കു വെളിയിലേയ്ക്കു കടത്തിക്കൊണ്ടു പോയിട്ടില്ല. ഇവിടന്നു കിട്ടിയ രത്നങ്ങളായ രത്നങ്ങളത്രെയും ഇവിടത്തെ ചുമരുകളിൽതന്നെ പതിച്ചുവെയ്ക്കുകയേ അദ്ദേഹം ചെയ്തുള്ളൂ.

ആത്മബലികളുടെയും ശിരച്ഛേദങ്ങളുടെയും ആയിരമായിരം കഥകൾ ആ അന്തരീക്ഷത്തിനു പറയാനുണ്ടാവും. സ്വപിതാവിനെ ആഗ്രയിലെ തടവറയിലിട്ടടച്ച് ആ മയൂരസിംഹാസനത്തിൽ കയറിയിരുന്ന അറംഗസീബ് ചക്രവർത്തി, ഗായകന്മാരെ ആട്ടിയിറക്കിയത് അവിടെവെച്ചാണ്! എന്നിട്ടദ്ദേഹം താടിനീട്ടിയ ഫക്കീർമാരെ കയറ്റിയിരുത്തി കനത്ത ശബ്ദത്തിൽ അവിടെ 'ഖുർആൻ' ചൊല്ലിക്കുകയുണ്ടായി. സ്വന്തം ജ്യേഷ്ഠനായ 'ദാര'യെ പടവാൾമുനകളുടെ നടുക്ക് വരിഞ്ഞുകെട്ടിക്കൊണ്ടുവന്നു നിർത്തി അറംഗസീബ് ദിക്കെട്ടും പൊട്ടുമാറട്ടഹസിച്ചതവിടെവെച്ചാണ്! ആ മയൂരസിംഹാസനത്തിന്റേയും മന്ത്രശാലയുടേയും മുഗൾ കിരീടത്തിന്റേയും ആദ്യത്തെ അവകാശിയായി ഷാജഹാൻ പ്രഖ്യാപിച്ച 'ദാരാ രാജകുമാരൻ' കണ്ണീരോടുകൂടി കരൾ പൊട്ടുമാറ് അറംഗസീബിനോടഭ്യർത്ഥിച്ചു:

" നമ്മളൊരുമിച്ച് ഈ അങ്കണത്തിൽ കളിച്ചുനടന്നിട്ടുള്ളവരാണ്. നീ അന്നെന്റെ അനുജനായിരുന്നു; ഇന്ന് നീ ചക്രവർത്തിയായിരിക്കുന്നു. ഞാൻ ചക്രവർത്തിയോട് അവസാനമായി താണപേക്ഷിക്കുകയാണ്-അങ്ങയുടെ വാൾമുനകൊണ്ട് എന്റെ ജീവന്റെ കുമിള കുത്തിപ്പൊട്ടിക്കരുത്. ഞാൻ മരണം വരെ തടവറയിൽ കഴിഞ്ഞുകൊള്ളാം. എന്നെ കൊല്ലരുത്............"

മന്ത്രശാലയുടെ വരാന്തകളിൽ തിങ്ങിക്കൂടിനിന്നിരുന്ന പ്രഭുക്കന്മാരുടെയും പൗരപ്രമാണിമാരുടെയും മുമ്പിൽവെച്ച്, അറംഗസീബ് സ്വന്തം ജ്യേഷ്ഠനെ ആരാച്ചാരന്മാരുടെ കൈയിലേയ്ക്ക് പുറംകാൽകൊണ്ടു





തട്ടിയെറിഞ്ഞുകൊടുത്ത ആ രംഗങ്ങൾ ഓർമ്മയെപ്പോലും പിടിച്ചു ഞെട്ടിക്കുന്നു. 'ദാര'യുടെ കുഞ്ഞോമനമകന്റെ കിളുന്നുകൈയിലേയ്ക്ക് വിഷം നിറച്ച പാനപാത്രം മന്ദഹാസപൂർവ്വം നീട്ടിക്കൊടുത്ത അറംഗസീബിന്റെ മറ്റൊരു ചിത്രം മനസ്സിലേയ്ക്കോടിക്കയറുന്നു.

മഹാരാഷ്ട്രരും ജാട്ടരും രോഹില്ലരും കയറി മേഞ്ഞട്ടഹസിച്ച ആ ദിവാൻ- ഇ-ഖാസിൽവെച്ചാണ് ' ഗുലാംഖാദർ' വയോധികനായ 'ഷാ ആലമിന്റെ കണ്ണുകൾ കാച്ചിപ്പഴുപ്പിച്ച കുന്തമുനകൾകൊണ്ടു തുരന്നെടുത്തുകളഞ്ഞത്! കണ്ണുകളിലേയ്ക്കു കുന്തമുനകൾ തുളഞ്ഞുകയറിയപ്പോൾ ഷാ ആലം വിളിച്ചുപറഞ്ഞു:

" നീ തുരന്നെറിഞ്ഞ എന്റെ കണ്ണുകൾ നിന്റെ മുഖത്തുതന്നെ വച്ചുപിടിപ്പിച്ചുകൊള്ളൂ! ഭാരതം ഭരിയ്ക്കാൻ കയറുന്നവനല്ലേ. രണ്ടു കണ്ണുകൾകൂടിയിരിക്കട്ടെ."

മനുഷ്യവികാരങ്ങളുടെ സമസ്തമൂർത്തിഭാവങ്ങളും കൺമുമ്പിൽ വച്ചരങ്ങേറുന്നതു കണ്ടുനിന്നിട്ടുള്ള ആ കൊട്ടാരക്കെട്ടിലൂടെ, ഉദിച്ചസ്തമിച്ചുപോയ പരസഹസ്രം സാമ്രാജ്യ ശക്തികളുടെ സിംഹഗർജ്ജനങ്ങൾ ഇരമ്പിക്കടന്നു പോയിട്ടുണ്ട്! മുകിലപ്രതാപങ്ങളോടൊപ്പം ആ ശില്പസൗന്ദര്യങ്ങളുടേയും ഏറ്റവുമൊടുവിൽ ഇടിച്ചുപൊളിച്ചുകളഞ്ഞ ബ്രിട്ടീഷ് പട്ടാളസംഘങ്ങൾ അവിടം അതുങ്ങളുടെ അടുക്കളയായിട്ടാണ് ഉപയോഗിച്ചിരുന്നത്. ഇന്ത്യൻ സംസ്ക്കാരത്തിന്റെ മുഖത്ത് അവർ തേയ്ച്ചുപിടിപ്പിച്ച, മായ്ച്ചാലും മായാത്ത കരി ആ മാർബിൾചുമരുകളിലുണ്ട്.

ഇരുപതാംനൂറ്റാണ്ടിന്റെ മനസ്സാക്ഷിയായ മഹാത്മാഗാന്ധിയെ -ഇന്ത്യയുടെ മുത്തച്ഛനെ - വെടിവച്ചുവീഴ്ത്തിയ നാഥുറാം ഗോഡ്സെ, ആ മന്ത്രശാലയുടെ ഒരരികിലാണ് ന്യായാസനപീഠത്തിന്റെ വിധി കേൾക്കാൻ ശ്വാസമടക്കിനിന്നിരുന്നത്. ആ ഘാതകനെ തൂക്കിക്കൊല്ലുവാനുള്ള കല്പന ന്യായാസനപീഠത്തിൽനിന്നു മുഴങ്ങിയത് അവിടെവെച്ചു നടന്ന ഏറ്റവുമൊടുവിലത്തെ സംഭവമാണ്.

വൃദ്ധനായ ഒരു വെള്ളക്കാരനും മദാമ്മയും അതിലേ കടന്നുവരുന്നതു കണ്ടു. തങ്ങളുടെ പൂർവ്വികന്മാർ കുത്തിയടർത്തിക്കൊണ്ടുപോയ ഇന്ത്യയുടെ

ആ രത്നക്കലവറയിൽ മിച്ചംകിടക്കുന്ന അവശിഷ്ടങ്ങൾ അവർ നോക്കിക്കാണുകയായിരുന്നു! അവർ തമ്മിൽ പറയുന്നതു കേട്ടു:-

"ലോകത്തിലെ ഏറ്റവും നല്ല കൊട്ടാരം!" അതു കൈവിട്ടുപോയല്ലോ എന്ന നിരാശയാണവരുടെ മുഖത്ത്!

അവിടെനിന്ന് ഇറങ്ങിപ്പോരുമ്പോൾ വിവിധവികാരങ്ങൾ എന്നെപ്പിടിച്ചുകുലുക്കിയുണർത്തുന്നുണ്ടായിരുന്നു. ഒരടുക്കും ചിട്ടയുമില്ലാതെ ഉള്ളിൽക്കിടന്നുരുകിത്തിളച്ചുമറിഞ്ഞ വികാരങ്ങൾ!

ദിവാൻ-ഇ- ഖാസിന്നഭിമുഖമായി ഉയർന്നുനിൽക്കുന്ന ഷാജഹാന്റെ അന്തഃപുരത്തിലേയ്ക്കാണു ഞാൻ നടന്നുകയറിയത്. ആ അന്തഃപുരക്കെട്ടുകൾ റെഡ് ഫോർട്ടിലെ 'സ്വപ്നശാല'കളെന്നാണറിയപ്പെടുന്നത്. അവയോടു തൊട്ടുതൊട്ടങ്ങനെ വേനല്ക്കാലവസതികളാണ്. ഓരോ ഋതുക്കളിലും വിശ്രമിക്കാനുള്ള കൊട്ടാരക്കെട്ടുകളവിടെയുണ്ട്. ആഗ്രയിലെ അസഹനീയമായ ചൂടു താങ്ങാനാവാതെവന്നപ്പോഴാണ്, ചക്രവർത്തി തന്റെ തലസ്ഥാനം ദില്ലിയിലേയ്ക്കു മാറ്റിയതെന്നു പറയുന്നത് ശരിയാണെന്നു ബോദ്ധ്യമാകും, ആ വേനൽക്കാല ഹർമ്മ്യങ്ങളിലേയ്ക്കു കടക്കുമ്പോൾ. അത്രമേൽ അവയുടെ നിർമ്മാണത്തിൽ നിഷ്കർഷ ചെലുത്തപ്പെട്ടിട്ടുണ്ട്. നീണ്ട നടപ്പാതയുടെ ഇരുവശത്തും കൃത്രിമ ജലാശയങ്ങളായിരുന്നു. അവയിലെല്ലാം ജലപ്പരപ്പോളമുയർന്നുനിന്നിരുന്ന ശിലാസ്തൂപങ്ങളുണ്ട്-വർണ്ണ പുഷ്പങ്ങൾ കൊണ്ടു കിരീടംവച്ച ശിലാസ്തൂപങ്ങൾ. തരംഗമാലകൾ നീന്തിക്കളിച്ചിരുന്ന ആ വലിയ ജലാശയപ്പരപ്പിന്റെ നടുക്കുയർന്നു നിൽക്കുകയാണ്. ഷാജഹാന്റെ സമ്മർ ഹൗസ്. വലിയ വലിയ കണ്ണാടിക്കൽത്തൂണുകളാണ് ആ ഹർമ്മ്യത്തെ ചുമന്നുകൊണ്ടു നിൽക്കുന്നത്. ആ അന്തഃപുരക്കെട്ടുകൾക്കു പ്രത്യേകം ഗോപുരങ്ങളുണ്ട്. അവ നിറയെ ജലധാരായന്ത്രങ്ങൾ ഘടിപ്പിച്ചിരുന്നു.

ആ വേനൽക്കാലമന്ദിരത്തിലേയ്ക്കൊന്നു കയറിനോക്കിയാലോ? അർദ്ധദിവ്യമായ ഒരപ്സരോലോകത്തിലേയ്ക്കു ചെന്നുനിന്നതായേ തോന്നൂ. കണ്ണാടിപോലുള്ള ഒരു പ്രത്യേകതരം മാർബിളാണവിടെ ചുമരിന്നുപയോഗിച്ചിട്ടുള്ളത്. ഒരുതരം ട്രാൻസ്പേരന്റ് മാർബിൾ. പൂർണ്ണിമാനിശീഥങ്ങളിൽ നിലാവ് അരിച്ചുവീഴുമത്രേ. അതിനുള്ളിലാണു ശയ്യാഗാരം. ആ മണിയറയുടെ നടുവിലൂടെയും യമുന ഒഴുകിയിരുന്നു. ചുമരുകളിലവിടവിടെയുള്ള സുഷിരങ്ങളിലൂടെയാണു നദിജലം അകത്തേയ്ക്കു വീണിരുന്നത്. ചുമരിലെങ്ങും മെഴുകുതിരികൾ കൊളുത്തിവച്ചിരുന്ന കുഴികളുണ്ട്. ജലധാരകൾ ചുമരിലൂടെ ഒഴുകിവീഴുമ്പോൾ ആ കുഴികളിൽ കത്തിനിന്നിരുന്ന മെഴുകുതിരികൾ കാണാൻ നല്ല കാഴ്ചയായിരുന്നിരിക്കണം. ആ പ്രകാശത്തിലൂടെ കനകം ഉരുക്കിയൊഴിച്ചതുപോലെ യമുന ഉത്സാഹഭരിതയായി കയറിവരുമായിരുന്നു.





ഷാജഹാന്റെ പ്രേമസർവ്വസ്വമായ മുംതാസ്-താജ്മഹാളിലൂടെ അനശ്വരയായിത്തീർന്ന മുംതാസ് - ആ അന്തഃപുരത്തിലാണ് താമസിച്ചിരുന്നത്. അതിന്റെ കുളിർ തിണ്ണകളിൽ ഷാജഹാന്റെ അരുമക്കിടാങ്ങൾ നീന്തിക്കളിച്ചിട്ടുണ്ട്. ദാരയും, ഷൂജയും, ഔറംഗസീബും, മുറാദും, ജഹനാരയും, റോഷ്നാരയും ഒന്നിച്ചിരുന്നു കളിവിടുണ്ടാക്കിയിട്ടുള്ള ആ ബാല്യകാലം എന്തൊരാത്മനിർവൃതിയാവണം അച്ഛനിലങ്കുരിപ്പിച്ചിട്ടുണ്ടാവുക! പിൽക്കാലത്ത് അവർ തമ്മിൽ നടന്ന അധികാരവടംവലികളുടെ കഥ മുഗൾ വംശചരിത്രത്തിലെ രക്തംപുരണ്ട അദ്ധ്യായങ്ങളാണ്. ഔറംഗസീബ്, തന്റെ മൂന്നു സഹോദരന്മാരെയും തടങ്കലിലിട്ടു കഴുത്തറുത്തു കൊന്നുകളഞ്ഞു. അവരുടെ ജീവരക്തത്തിൽ തർപ്പണംചെയ്താണ് ഔറംസീബ് ചക്രവർത്തിയാവാൻ ആത്മശുദ്ധി വരുത്തിയത്. മരണംവരെ അവിവാഹിതയായി കഴിയേണ്ടിവന്ന സുന്ദരിയായ ജഹനാര, വേദനിപ്പിക്കുന്ന ഒരു കണ്ണുനീർത്തുള്ളിയാണ്. ഷാജഹാന് അന്ത്യജലം നൽകുവാൻ ആഗ്രയിലെ തടവറയിലുണ്ടായിരുന്നത് ആ പെൺകുട്ടിമാത്രമായിരുന്നു. മകൾ എല്ലായ്പ്പോഴും തന്റെ അടുത്തുതന്നെയുണ്ടാവാൻവേണ്ടിയാവണം, അവളെ സ്നേഹിച്ചിരുന്ന രണ്ടു കാമുകന്മാരെയും അച്ഛൻ അപകടപ്പെടുത്തിക്കളഞ്ഞത്. ജഹനാരയുടെ പ്രിയംകരനായ ഒരു കാമുകനെ കുളിമുറിയിലെ കുട്ടകത്തിനകത്തിട്ട് വെള്ളം തിളപ്പിച്ച് വേവിക്കുകയാണുണ്ടായത്. യമുനയുടെ തീരത്ത് തന്റെ പ്രേമസർവസ്വത്തിന്റെ ദിവ്യസ്മാരകം നിർമ്മിച്ചുവെച്ച ഷാജഹാൻ, തന്റെ മകളിൽ അങ്കുരിച്ചുനിന്ന നൈസ്സർഗ്ഗികമോഹങ്ങൾക്ക് അപ്പപ്പോൾ അങ്കുശമിടുകയാണുണ്ടായത്.

ആഗ്രയിലെ ചുട്ടുപഴുത്ത വേനൽക്കാലത്ത് കുടിക്കാനൊരുതുള്ളി നല്ല വെള്ളം പോലുമില്ലാതെ, ദാഹിച്ചു ദാഹിച്ച് തടവറയിൽകിടന്നു മരിക്കേണ്ടിവന്ന ഷാജഹാന്റെ കരുണാർദ്രമായ കഥ, ശയ്യാഗാരത്തിൽപോലും

യമുനാജലമൊഴുക്കിയിരിക്കുന്ന ആ അന്തഃപുരകെട്ടിലൂടെ കടന്നുപോയപ്പോൾ ഞാനോർമ്മിച്ചുപോയി.

അറംഗസീബ് സിംഹാസനാരൂഢനായ ദിവസം ചെയ്ത ആദ്യത്തെ പരിഷ്ക്കാരം, അച്ഛനെ തടവിലാക്കിയിരുന്ന ആഗ്രയിലെ കോട്ടയ്ക്കകത്തേക്കുള്ള വാട്ടർ സപ്ലൈ നിർത്തിക്കളയുകയായിരുന്നു.

" മകനേ, എനിക്കു കുടിക്കാൻ കുറച്ചു നല്ല വെള്ളമെങ്കിലും തരൂ" എന്ന് തൊണ്ടവറ്റിയ പിതാവ് അന്നു മകനൊരു കത്തെഴുതുകയുണ്ടായി. അച്ഛൻ പണിയിച്ച അന്തഃപുരത്തിലെ ഹംസതൂലികാശയ്യയിൽ, യമുനാജലത്തിൽ കാലിട്ടിളക്കിക്കൊണ്ടിരുന്ന അറംഗസീബ് ആ കരുണാർദ്രമായ കത്തു വായിച്ച് ഉറക്കെ പൊട്ടിച്ചിരിച്ചുകളഞ്ഞു. അറംഗസീബിന്റെ ഇളയമകൾ സെബുന്നിസ സഹികെട്ടു വിളിച്ചുപറഞ്ഞു:

" അപ്പാ, ഇത്ര ക്രൂരമാണോ അപ്പന്റെ ഹൃദയം"?

അറംഗസീബ് പറഞ്ഞു:

"ഷാജഹാൻ അപ്പനല്ല; എനിക്കുമുമ്പ് ഇവിടം ഭരിച്ചിരുന്ന ചക്രവർത്തിയാണ്. അയാളുടെ സാമ്രാജ്യം ഞാൻ കീഴടക്കിയിരിക്കുന്നു!"

കനംതൂങ്ങുന്ന ഹൃദയവുമായിട്ടാണ് ഞാൻ ആ വേനക്കാലവസതിയുടെ മറ്റേത്തലയ്ക്കലേയ്ക്കു കടന്നത്. 'ഹമാം' എന്നറിയപ്പെടുന്ന സ്നാനശാലയാണവിടെ. മുംതാസിനും ഷാജഹാനും ഇറങ്ങിനിന്നു കുളിക്കാൻ രണ്ടു മാർബിൾ കുളങ്ങളവിടെ നിർമ്മിച്ചിട്ടുണ്ട്. വിരിഞ്ഞ ചെന്താമരപ്പൂക്കളുടെ ആകൃതിയിലുള്ള കുളങ്ങൾ. അവയുടെ നടുക്കുള്ള സുഷിരങ്ങളിലൂടെ പനിനീർകലർന്ന യമുനാജലം വന്നുനിറയുമായിരുന്നു. നിറയെ രത്നങ്ങളും തങ്കവും പതിച്ചിരുന്ന ആ താമര കുളങ്ങളിലിറങ്ങിനിന്ന് ഷാജഹാൻ 'മുംതാസ്! മുംതാസ്!' എന്നൊക്കെ വിളിക്കുന്നതു കേട്ടതായി എനിക്കുതോന്നി.

സമ്മർഹൗസിൽനിന്നിറങ്ങുന്നതു പിന്നെയും വിശാലമായ പൂന്തോപ്പിലേയ്ക്കാണ്. നടന്നുകയറുന്നതോ, സർവ്വമനോഹരമായ നൃത്തശാലയിലേയ്ക്കും! ചക്രവർത്തി നടന്നുപോകുമ്പോൾ സർവ്വാംഗസുന്ദരികളായ നർത്തകിമാർക്ക് താലപ്പൊലികളുമായി കയറിനിൽക്കാൻ ആ





നൃത്തശാലയിലെ മാർബിൾതൂണുകളുടെ കാൽച്ചുവട്ടിലിട്ടിരുന്ന പീഠങ്ങൾ ഒഴിഞ്ഞു കിടക്കുന്നു. നൃത്തശാലയുടെ നടുക്ക് വിടർന്നുനിൽക്കുന്ന മാർബിൾത്താമരയുടെ നടുക്കിട്ടിരുന്ന മണിപീഠത്തിൽ ഷാജഹാൻ കയറിയിരുന്നാൽ ചിലമ്പൊലികൾ ഉയരുകയായി. കസവുടയാടകൾ ഞൊറിഞ്ഞുടുത്ത സ്വപ്നകന്യകമാർ നൃത്തംവെച്ചുനൃത്തംവെച്ചു നീങ്ങിയിരുന്ന ആ നൃത്തശാലയിലെ അന്തരീക്ഷം. പൊയ്പോയ യുഗത്തിന്റെ മണികാഞ്ചികൾ കിലുക്കുന്നുണ്ടായിരുന്നു! നൂറ്റാണ്ടുകൾക്കപ്പുറത്തുനിന്ന് ആ കാൽച്ചിലമ്പൊലികൾ മനസ്സിലേയ്ക്കു കയറി വരും. 'രംഗ്മഹാൾ'. (വർണ്ണസൗധം) എന്നാണതിന്റെ പേര്. ഷാജഹാന്റെ കാലത്ത് ആ രംഗ്മഹാളിന്റെ ചുമരുകൾ മുഴുവൻ വെള്ളിയായിരുന്നു എന്നുപറയപ്പെടുന്നു. തങ്കം കൊണ്ടുള്ള പൂച്ചെണ്ടുകൾ ആ ഭിത്തി നിറയെയുണ്ടായിരുന്നുവത്രെ! യമുനയ്ക്കഭിമുഖമായി നിൽക്കുന്ന അതിന്റെ പിൻചുമരിൽ ആലിലക്കണ്ണികൾപോലെ സുഷിരങ്ങളുണ്ട്. യമുനാതീരത്തെ വിശാലമായ മണൽപ്പുറത്ത് നടക്കാറുള്ള പ്രദർശനങ്ങൾ അന്തഃപുരസ്ത്രീകൾക്ക് നോക്കിക്കാണുവാനാണാസുഷിരങ്ങൾ. ആനകളെക്കൊണ്ടും മറ്റു മൃഗങ്ങളെക്കൊണ്ടും യുദ്ധങ്ങൾ നടത്തിക്കുക ചക്രവർത്തിയുടെ ഒരു വിനോദമായിരുന്നു. ആനപ്പോരുകളിൽ, ഇടയ്ക്കുകിടന്നു ചതഞ്ഞരഞ്ഞുപോയ മനുഷ്യാത്മാക്കളുടെ ദീനരോദനങ്ങൾ, ഒരുപക്ഷേ ആരും ശ്രദ്ധിക്കുമായിരുന്നില്ല. നിരവധി ദേശീയോത്സവങ്ങൾ ആ മണൽപ്പുറങ്ങളിൽ നടന്നിട്ടുണ്ട്. നാട്ടിലെ വിളവെടുപ്പുത്സവങ്ങളോടനുബന്ധിച്ചു നടന്നിരുന്ന 'ഖുഷ്റോസുകളിൽ' പൗരാവലി പങ്കെടുത്തിരുന്നു.

യമുനായിലേയ്ക്കുന്തിനിൽക്കുന്ന മറ്റൊരു മനോഹരമായ മണിമാളികയുണ്ട്. നിറയെ സ്വർണ്ണം വാരിപ്പൂശിയിരുന്ന കുംഭകങ്ങളോടുകൂടിയ മണിമാളിക. ഉഷസ്സന്ധ്യകളിൽ ചക്രവർത്തി സൂര്യോദയം കാണാൻ എന്നുമവിടെച്ചെന്നു നിൽക്കുമായിരുന്നു. യമുനയുടെ തീരത്ത് ജനങ്ങൾ അദ്ദേഹത്തെ കാണാനും തടിച്ചുകൂടുമായിരുന്നു.

ഒരിക്കൽ ഷാജഹാൻ ആ മാളികത്തട്ടിൽനിന്നു സൂര്യോദയം കാണുകയായിരുന്നു. യമുനയുടെ മറ്റേക്കരയ്ക്ക് കുറച്ചകലെയായി ഒരഗ്നികുണ്ഡം നിന്നു കത്തുന്നതു കണ്ടു. ഒരു പുരുഷാരം അതിനു ചുറ്റും കൂടിനിന്നിരുന്നു. മന്ത്രോച്ചാരണങ്ങളുടെ ശബ്ദം മുഴങ്ങി. ആളിക്കത്തിയ

അഗ്നികുണ്ഡത്തി ലേയ്ക്ക് ആളുകൾ ഒരു ശവം പിടിച്ചുവെച്ചു. യമുനയിലെ കൊടുത്തുചാടി കുളിച്ചുകയറിയ ഒരു പതിനേഴുകാരി പെൺകിടാവ് ഓടിച്ചെന്നാചിതയുടെ ചുറ്റും പ്രദക്ഷിണം വെയ്ക്കുന്നുണ്ടായിരുന്നു. അവൾ ഉറക്കെ ചിരിച്ചു പാട്ടുപാടുകയായിരുന്നു.

ഷാജഹാൻ അടുത്തുനിന്ന അന്തഃപുരസൈനികനോട് അതെന്താണെന്ന് അന്വേഷിച്ചു.

അയാൾ പറഞ്ഞു: "സതി": വിധവകളായ ഹിന്ദുസ്ത്രീകളെ ഭർത്താവിൻെറ ചിതയിലേയ്ക്ക് ജീവനോടെ എടുത്തെറിയുന്ന കർമ്മമാണ് സതി!"

അകലെ ആ പെൺകിടാവിന്റെ ചിതാപ്രദക്ഷിണത്തിനു വേഗത കൂടിക്കൂടിവന്നു. ചുറ്റും പാളത്താറുടുത്ത പുരോഹിതന്മാർ അവളെ മന്ത്രശുദ്ധമായ ജലം കോരിത്തളിച്ചിരുന്നു. ഷാജഹാൻ ആ സൈനികനെ അങ്ങോട്ടോടിച്ചു. അദ്ദേഹം വിളിച്ചുപറഞ്ഞു:

"എന്താക്രമമാണത്!. അതു നിർത്തിയ്ക്കൂ! വിടർന്നു തുടങ്ങുന്ന കാട്ടുപൂവിനെ തീയിലേയ്ക്കെറിയുകയോ? ആ പെൺകുട്ടിയുടെ ഭർത്താവു മരിച്ചുപോയതവളുടെ കുറ്റമല്ലല്ലോ".

ആ സൈനികൻ ഓടിയെത്തുന്നതിനുമുമ്പ് പെൺകിടാവിനെ പുരോഹിതന്മാർ തീയിലിട്ടു കഴിഞ്ഞിരുന്നു. ചക്രവർത്തിയുടെ കണ്ണുകൾ നിറഞ്ഞു. യമുനയുടെ തീരങ്ങളിൽ അത്തരം ദഹനങ്ങൾ ധാരാളം നടക്കുമായിരുന്നു. സ്ത്രീയുടെ പാതിവ്രത്യം അഭംഗുരമായി നിലനിർത്താൻ പുരോഹിതന്മാർ കണ്ടുപിടിച്ച ക്രൂരമായൊരു മാർഗ്ഗം! ചക്രവർത്തി ഒരു വിളംബരമൂലം അത് മാറ്റിയാൽ, മതവിശ്വാസങ്ങളുടെ മൗലികാവകാശങ്ങളിൽ ഭരണകൂടം കൈവെയ്ക്കലാവും!

ആ മണിമാളികയിൽ നിന്നു പടിഞ്ഞാറോട്ടു നോക്കിയാൽ കാടുപിടിച്ചുകിടക്കുന്ന 'സലിംഗാർ' എന്ന കോട്ട കാണാം. ഇടയ്ക്കിടയ്ക്കവിടെ നിന്നു കഴുകന്മാർ ചിറകടിച്ചു പറന്നുയരുന്നതും കാണാം. ആ കൊച്ചുകോട്ടയ്ക്ക് വളരെയേറെ ആത്മബലികളുടെ കഥകൾ പറഞ്ഞു





കേൾപ്പിക്കാനുണ്ട്. ആ സംഭവങ്ങളും മനസ്സിൽവെച്ചുകൊണ്ട് കാടുപിടിച്ചു കിടക്കുന്ന ആ കോട്ടവളപ്പിലേയ്ക്കു നോക്കിയാൽ നടുങ്ങിപ്പോകും.

ആ കോട്ടയ്ക്കകത്തുവെച്ചാണ് ഷാജഹാന്റെ മൂത്തമകനായ ദാരയെ ഔറംഗസീബിന്റെ ആരാച്ചാരന്മാർ കഴുത്തറുത്തു കൊന്നുകളഞ്ഞത്. ദാര ആ അർദ്ധരാത്രിയിൽ ആരാച്ചാരന്മാരോട് തന്നെ കൊല്ലരുതെന്നപേക്ഷിച്ചു. ദാരയുടെ ശിരസ്സ് ഒരു താലത്തിൽവെച്ചു ചക്രവർത്തിയുടെ തിരുമുമ്പിലെത്തിക്കണമെന്നായിരുന്നു ആജ്ഞ. ആരാച്ചാരന്മാർ അതു ചെയ്തില്ലെങ്കിൽ അവരുടെ ശിരസ്സുകൾ കൊത്തിയെറിയാൻ വേറെ ആളുകളുണ്ടാവും. ദാരയെയും ചുമന്നുകൊണ്ട് ദില്ലി മുഴുവൻ ചുറ്റിയടിച്ച ആനയും ആരാച്ചാരന്മാരും. ഭീകരമായ ആ കൊലപാതകത്തിന്റെ ദിവസം സന്ധ്യയ്ക്കാണ് ആ കോട്ടയ്ക്കകത്തു കയറിയത്. ദില്ലി നഗരവാസികൾ കണ്ണുനീരോടെയാണ് ആ ഘോഷയാത്ര നോക്കിനിന്നത്. അവർക്ക് അറിയാം തങ്ങളുടെ ആ പ്രിയപ്പെട്ട രാജകുമാരൻ സലിംഗാർ കോട്ടയിൽവെച്ച് അന്നു ക്രൂരമായി വധിക്കപ്പെടുമെന്ന്. ദില്ലി ആ രാത്രി വിർപ്പടക്കിനിന്നു പ്രാർഥിക്കുകയായിരുന്നു. നേരം വെളുത്തപ്പോൾ അതേ ആനപ്പുറത്ത് ദാരയുടെ മൃതദേഹം കെട്ടിയിരുത്തി ദില്ലിയിലെ രാജവീഥിയിലൂടെ കൊണ്ടുനടക്കുകയാണുണ്ടായത്! അകലെയുള്ള ഹുമയൂണിൻെറ ശവകുടീരത്തിൽ, മതപരമായ ഒരു ചടങ്ങുമില്ലാതെ, ആ മൃതദേഹം കുഴിച്ചുമൂടപ്പെട്ടു.

ദാരയുടെ മറ്റു രണ്ടനുജന്മാരെയും ഔറംഗസീബ് ആ കോട്ടക്കകത്തുവെച്ചു തന്നെയാണു വകവരുത്തിയത്. സ്വന്തം മകളായ സെബുന്നിസാബീഗത്തിനെ, ഔറംഗസീബ് തടങ്കലിലിട്ടിരുന്നതും അതേ 'സലിംഗാർ' കോട്ടയിലാണ്. അവൾ കാണാൻ കൊള്ളാമായിരുന്നു, നല്ലവനായ ഒരു മുഗൾഭടനെ സ്നേഹിച്ചുപോയതിന്റെ ക്രൂരമായ ശിക്ഷ!

അച്ഛന്റെ ദർബാർ ഹാളിൽവെച്ച് 'സെബുന്നീസ', ഒരിക്കൽ അവളെഴുതിയ ഒരു കവിത പാടി. സൂഫിസ്റ്റ് കവിതകളുടെ ഛായപിടിച്ചെഴുതപ്പെട്ട മനോഹരമായ ഒരു പേർഷ്യൻ ഗാനമായിരുന്നു അത്. ഐഹികജീവിതത്തിൽ നിന്ന് ചിദാനന്ദാത്മകമായ പാരത്രികത്തിലേയ്ക്കു പാട്ടും പാടി പറന്നുയർന്ന മനുഷ്യാത്മാവിന്റെ ഒരു ഗാനമാണതെന്നാണ് അവൾ അച്ഛനെ

പറഞ്ഞു ധരിപ്പിച്ചത്. പക്ഷേ ആ ഗാനം, അതേ ഡർബാർഹാളിൽ ഒറ്റത്തു നിന്ന് അന്തർദാഹത്തോടെ ആസ്വദിച്ചിരുന്ന മുകിലസേനാപതികളിലൊരാളായിരുന്ന 'അഖീൽഖാ'നോടുള്ള ഒരാത്മനിവേദനം കൂടിയായിരുന്നു. അഖിൽഖാൻ ഒരു ഗായകനും കവിയും കൂടിയായിരുന്നു. ഗാനങ്ങളുടെ ചിറകുകളിലൂടെ ആ ആത്മാവുകൾ തങ്ങളിലടുത്തുകൊണ്ടിരുന്നു. മൃദുലവികാരങ്ങളുടെ ശ്മശാനമായിരുന്ന അറംഗസീബിന്റെ അന്തരംഗത്തിൽ ആ ആത്മസംമ്പർക്കങ്ങളുടെ കഥ രോഷാഗ്നി ജ്വലിപ്പിച്ചു. അഖിൽഖാനെ- തന്റെ വിശ്വസ്തനായിരുന്ന അഖിൽഖാനെ – അറംഗസീബ് തടങ്കലിലിട്ടരിഞ്ഞുനുറുക്കി. സെബുന്നീസയെ ആ സലിംഗാർകോട്ടയിൽ പിടിച്ചിടുകയുംചെയ്തു. കണ്ണുനീരിൽ തൂലികമുക്കി, ആ തടവുമുറിയിൽ കിടന്ന്, സെബുന്നീസ എഴുതിയ പ്രേമഗാനങ്ങൾ വിശ്വോത്തരങ്ങളാണ്. അവയിലെ നൊമ്പരമായനൊമ്പരം മുഴുവൻ ആ അന്തരിക്ഷത്തിൽ ഇന്നും നിറഞ്ഞു നിൽക്കുകയാണ്.

ആ രാജകീയാന്ത:പുരങ്ങളിൽ നിന്നിറങ്ങിനടന്നാൽ മനോഹരമായ മുത്തുപ്പള്ളി കാണാം. 'മോടി മസ്ജിദ്', എന്നാണതിനെ, അതു പണിയിച്ച അറംഗസീബ് വിളിച്ചിരുന്നത്.

മന:ശാന്തിയുടെ നിർവൃതികരമായ ഒരന്തരിക്ഷം തങ്ങിനിൽക്കുന്ന ആ കൊച്ചുപള്ളിയുടെ അങ്കണത്തിൽ നെടുകെയിട്ടിരിക്കുന്ന വലിയ നിസ്കാരശിലയിലാണ് അറംഗസീബ് ദിവസേന നിസ്കരിക്കാറുണ്ടായിരുന്നത്. അന്നന്നു ചെയ്യുന്ന പാപങ്ങൾ 'അല്ലാഹി'ന്റെ തിരുമുമ്പിൽ അദ്ദേഹം ഏറ്റുപറയുമായിരുന്നു. ഖുർ- ആനിലെ ധർമ്മ നീതികളോടുള്ള ഭക്ത്യാദരവുകൾ ഒടുവിലൊടുവിൽ അദ്ദേഹത്തെ മറ്റൊരാളാക്കി മാറ്റിയിരുന്നിരിക്കണം. ഞാൻ ആ മിനുസമുള്ള ശിലാഖണ്ഡത്തിൽ ഒന്നു നിസ്കരിച്ചിട്ടേ മടങ്ങിയുള്ളു.

റെഡ്ഫോർട്ടിനുള്ളിൽ രണ്ടു പ്രദർശനശാലകളുണ്ട്. ഒന്ന് 'മുംതാസ് മഹാൾ' എന്ന മനോജ്ഞഹർമ്മ്യത്തിലാണ്. മറ്റൊന്ന്, ലാഹോർഗേറ്റിനടുത്തുള്ള 'നൗബത്ഖാനാ' ഗോപുരത്തിന്റെ മേൽത്തട്ടിലും.

'മുംതാസ് മഹാൾ' എന്ന കൊട്ടാരം, ദില്ലിയിലെ പൗരാണിക വസ്തുക്കളുടെ ഒരു മ്യൂസിയമായി ഉപയോഗിച്ചിരിക്കുകയാണ്. അതിന്റെ വലിയ ഹാളിൽ നിറയെ മുഗൾചക്രവർത്തിമാരുടെയും അവരുടെ അന്ത:പുര





സ്ത്രീകളുടെയും ഉടയാടകളും ആഭരണങ്ങളും അങ്കവസ്ത്രങ്ങളും പ്രദർശിപ്പിച്ചിരിക്കുന്നു. നൂർജഹാന്റെയും മുംതാസിന്റെയും സെബുന്നീസയുടെയും മറ്റും ഉടയാടകൾ വളരെ വിലപിടിപ്പുള്ള രത്നങ്ങളും മുത്തുകളുംകൊണ്ടു കിന്നരിവെച്ചവയാണ്. അക്ബറും ഷാജഹാനും അറംഗസീബും മറ്റുമണിഞ്ഞിരുന്ന രാജകീയവസ്ത്രങ്ങളും അവർ പാരായണം ചെയ്തിരുന്ന മതഗ്രന്ഥങ്ങളും അവിടെ പ്രദർശിപ്പിക്കപ്പെട്ടിട്ടുണ്ട്. ജീവിതത്തെക്കുറിച്ചുള്ള തത്വചിന്താപരങ്ങളായ നിശ്ശബ്ദവ്യാഖ്യാനങ്ങളാണ് ആ അന്തരിക്ഷത്തിനു നൽകുവാനുള്ളത്.

ഹുമയൂൺതൊട്ട് നാദിർഷാവരെയുള്ളവരുടെ ചിത്രങ്ങൾ ആ ചുമരുകളിലുണ്ട്. പ്രദർശനശാലയുടെ മറ്റൊരരികിൽ ഷാജഹാന്റെ രത്നഖചിതമായ ഉടവാൾ സൂക്ഷിച്ചിരിക്കുന്നതു കണ്ടു. ആയിരമായിരം മനുഷ്യശിരസ്സുകൾ വെട്ടിയറഞ്ഞു രക്തം കുടിച്ചിട്ടുള്ള അറംഗസീബിന്റെയും ബഹദൂർഷായുടെയും മറ്റു മുകിലസേനാനികളുടെയും പടവാളുകളും കുന്തങ്ങളും മറ്റൊരു ഭീകരമായ വികാരപ്രപഞ്ചത്തിലേയ്ക്കാണു നമ്മളെ പിടിച്ചുനിർത്തുക. സ്വസഹോദരന്മാരുടെയും മറ്റു ബന്ധുക്കളുടെയും ജീവരക്തത്തിൽ പാളിപ്പാളി നടന്നിട്ടുള്ള അറംഗസീബിന്റെ വാൾ, സഞ്ചാരികളെ നോക്കി ആർത്തിയോടെ പല്ലിളിക്കുന്നതു കണ്ടു! ശാലീനമധുരങ്ങളും ശ്മശാനഭീകരങ്ങളുമായ വിവിധ വികാരങ്ങൾ മനസ്സിലേയ്ക്കു കെട്ടിമറിഞ്ഞു കയറിവരികയായിരുന്നു. അവിടെക്കണ്ട ഓരോ പ്രദർശനവസ്തുക്കൾക്കും ഓരോ ചരിത്രമുണ്ട്.

ലാഹോർ ഗേറ്റിനടുത്തുള്ള ആ 'നൗബത് ഖാനാ' ഗോപുരത്തിലേയ്ക്കു കയറിച്ചെന്നാലോ? അത് ബ്രിട്ടീഷുകാർ അവരുടെ യുദ്ധപ്രദർശനശാല (War Museum) യായി ഉപയോഗിച്ചിരുന്നു. ഇന്നും അങ്ങനെതന്നെ സൂക്ഷിച്ചിരിക്കുന്നു. ഇന്ത്യൻ ദേശാഭിമാനികളുടെ നെഞ്ചു നോക്കി വെടിവെയ്ക്കുവാൻ ബ്രിട്ടീഷ് പട്ടാളക്കാർ ഉപയോഗിച്ചിരുന്ന യന്ത്രത്തോക്കുകൾ അവിടെയുണ്ട്. ആ പീരങ്കിക്കുഴലുകൾ പ്രേതങ്ങളെപ്പോലെ, വലിയ വായും പിളർന്ന് സഞ്ചാരികളെ നോക്കി മലച്ചിരിക്കുകയാണ്. ആ 'നൗബത് ഖാനാ' ഗോപുരത്തിന്റെ താഴത്തെത്തട്ടിൽ നിന്നാണ് പണ്ടു രാജകീയവൃന്ദവാദ്യങ്ങളുയർന്നിരുന്നത്.

കണ്ടാലും കണ്ടാലും മതിവരാത്ത ആ അന്തരിക്ഷത്തോട് നേരം ഇരുട്ടിത്തുടങ്ങിയപ്പോൾ എനിക്കു യാത്രചോദിക്കേണ്ടിവന്നു. മടങ്ങിപ്പോരുംവഴിക്ക് ഞാനാ പ്രവേശന ഗോപുരത്തിന്റെ മുകൾത്തട്ടി

ലേയ്ക്കൊന്നു കയറിനോക്കി. ചെങ്കല്ലുകൾ കൊണ്ടുള്ള ഒരു മൂന്നുനില ക്കെട്ടിടമാണത്. ചവിട്ടുപടികൾ കയറി അതിന്റെ മുകളിൽപ്പോയി നിന്നാൽ റെഡ്ഫോർട്ടിന്റെ പരിസരങ്ങൾ കാണാം.

'ഷാജഹനാബാദ്' എന്നറിയപ്പെട്ടിരുന്ന പഴയ ദില്ലി(Old Delhi) നഗരം– ഷാജഹാൻ നിർമ്മിച്ച നഗരം – എന്റെ മുമ്പിൽ നോക്കെത്താത്ത ദൂരത്തോളം പരന്നുകിടക്കുകയാണ്. ലോകത്തിലെ ഏറ്റവും വലിയ വ്യാപാരകേന്ദ്രമായ ചാന്ദിനി ചൗക് റെഡ് ഫോർട്ടിന്റെ തൊട്ടുമുമ്പിലുണ്ട്. അകലെ ഫത്തേപ്പൂരിദേവാലയംവരെ ആ പ്രസിദ്ധമായ അങ്ങാടി നീണ്ടുകിടക്കുന്നു. സ്വർണ്ണവും വെള്ളിയും രത്നങ്ങളുമായി വിദേശവ്യാപാരികൾ കയറിവന്നു കച്ചവടം നടത്തിയിരുന്ന ആ വ്യാപാരകേന്ദ്രം, ഇന്ന് പഴയ പ്രതാപങ്ങളുടെ ശേഷിപ്പുകൾ മാത്രമാണ്. ചാന്ദ്നി ചൗക് ഇന്ത്യാ ചരിത്രത്തിലെ ഒട്ടെല്ലാ പ്രധാന സംഭവങ്ങൾക്കും സാക്ഷിനിന്നിട്ടുണ്ട്. നിരവധി നിരവധി രാജാധിരാജപ്രതാപങ്ങൾ അതിലേ പടഹമടിച്ചു കടന്നു പോയിട്ടുണ്ട്. ഇന്ത്യയെ കയറി ആക്രമിച്ചു കീഴടക്കിയ പട്ടാള സംഘങ്ങൾ മനുഷ്യശരീരങ്ങളിലൂടെ കുതിരയോടിച്ചു കടന്നുപോയിട്ടുണ്ട്. ചരിത്രത്തിലെ എല്ലാപൊട്ടിച്ചിരികളുടെയും വിജയാട്ടഹാസങ്ങളുടെയും ദീനവിലാപങ്ങളുടെയും ശബ്ദവീചികളവിടെ കട്ടച്ചുകട്ടച്ചങ്ങനെ നിൽക്കുന്നുണ്ടാവും! റെഡ് ഫോർട്ടും നഗരവും പണിഞ്ഞുയർത്തിക്കഴിഞ്ഞ് ഒരു ശുഭമുഹൂർത്തത്തിൽ ഷാജഹാൻ രാജകീയപ്രതാപങ്ങളോടെ ആ കോട്ടയിലേയ്ക്കാദ്യം പ്രവേശിച്ചത് ചാന്ദിനിചൗക്കിലൂടെയാണ്. അന്നു ചക്രവർത്തിയുടെ ശിരസ്സിൽ രഥത്തിലിരുന്നു രത്നങ്ങളും തങ്കനാണയങ്ങളും വാരിച്ചൊരിഞ്ഞു കൊണ്ടിരുന്ന ദാരാരാജാകുമാരനെ, ആനപ്പുറത്തു കയറ്റി ആർത്തുവിളിച്ച് അറംഗസീബിന്റെ കൂലിപ്പട്ടാളം കൊണ്ടുനടന്നതും ആ തെരുവിലൂടെയാണ്. ഇന്ത്യൻ നാഷണൽ ആർമിയിലെ, തടങ്കലിൽ പിടിച്ച ദേശീയ നേതാക്കളെ, റെഡ്ഫോർട്ടിൽ വെച്ചു വിസ്തരിക്കുവാനതിലെ കൊണ്ടുപോയിട്ടുണ്ട്. ബ്രിട്ടീഷ് ശക്തികളെ കിടിലം കൊള്ളിച്ച സ്വാതന്ത്ര്യഭടന്മാരുടെ ഇരമ്പുന്ന ജാഥകൾ, 'ക്വിറ്റ് ഇന്ത്യ', എന്ന മുദ്രാവാക്യവുമായി അതിലെ സഞ്ചരിച്ചിട്ടുണ്ട്. 1947 ആഗസ്റ്റ് പതിനഞ്ചാംതീയതി, ഇന്ത്യ മന്ദഹസിച്ചുണർന്ന പ്രഭാതത്തിൽ, പണ്ഡിറ്റ്ജി, റെഡ്ഫോർട്ടിന്റെ ഗോപുരത്തിൽ ത്രിവർണ്ണപതാക ഉയർത്തുവാൻ വന്നെത്തിയതും ആ ചാന്ദിനി ചൗക്കിലൂടെയാണ്.

കൺമുമ്പിൽ തന്നെ, കുറച്ചകലത്തായി പച്ചിലക്കാടുകൾ നിറഞ്ഞു നിൽക്കുന്ന മൈതാനത്തിന്റെ അങ്ങേത്തലയ്ക്കൽ റെഡ്ഫോർട്ടിനഭിമുഖമായി





ഉയർന്നുനിൽക്കുന്ന ആ കുംഭകങ്ങൾ 'ജുമാമസ്ജിദി'ന്റേതാണ്. ഇന്ത്യയിലെ ഏറ്റവും വലിയ മുസ്ലീം ദേവാലയമാണത്. ചുറ്റുംകിടന്ന് പുരുഷാന്തരങ്ങൾ മഹാസംഭവങ്ങളുമായി ഇരമ്പിമറിഞ്ഞപ്പോഴെല്ലാം, ആ ദേവാലയത്തിൽ നിന്നുയർന്നിരുന്ന വേദോച്ചാരണങ്ങളുടെ ശാന്തഗംഭീരമായ നാദം ഇന്നും അവിടെ മുഴങ്ങികേൾക്കാം. മനുഷ്യജീവിതത്തിന്റെ ഉയർച്ചകളിലും ഉല്പതനങ്ങളിലും, അതിന്റെ മന:സാക്ഷിയെ ബാലൻസുതെറ്റാതെ സൂക്ഷിക്കുവാനുള്ള ഒരു ദിവ്യമായ ഉത്തരവാദിത്വത്തിന്റെ മന്ദ്രമധുരമായ ശബ്ദമാണവിടെ മുഴങ്ങികേൾക്കുന്നത്.

ഒരിളംകാറ്റ് എന്നെ വീശിത്തണുപ്പിച്ചു. ഞാൻ മുകളിലേയ്ക്കു നോക്കി. അശോകചക്രാങ്കിതമായ ഇന്ത്യയുടെ പതാക, എന്റെ തലയ്ക്കുമീതെ നിന്നെന്നെ വീശിത്തണുപ്പിക്കുകയാണ്. ഞാനുൾപ്പെട്ട ഇന്ത്യയിലെ ഈ കാലഘട്ടത്തിന്റെ പ്രതീക്ഷകളുടെയും സ്വപ്നങ്ങളുടെയും സാക്ഷാത്ക്കാരമാണത്. ഈ റെഡ്ഫോർട്ടിന്റെ ഗോപുരത്തട്ടിൽ കയറിനിന്ന് ഇന്ത്യയുടെ കൊടിനാട്ടിയ പ്രധാനമന്ത്രിയുടെ വികാരോജ്ജ്വലമായ സന്ദേശം അവിടെ മുഴങ്ങുന്നതായി തോന്നി. ഇന്ത്യയുടെ ദേശീയപതാകയുയർത്താൻ ആ റെഡ്ഫോർട്ടുതന്നെ തിരഞ്ഞെടുത്ത നമ്മുടെ പണ്ഡിറ്റ് നെഹ്റുവിന്റെ ഔചിത്യത്തിനഭിവാദനങ്ങൾ നൽകാൻ തോന്നിപ്പോകുന്നു.

ഇന്ത്യൻ സംസ്ക്കാരത്തിന്റെ എല്ലാ ഭാവങ്ങളെയും പരിപൂർണ്ണമായി പ്രതിനിധാനം ചെയ്യുന്ന മറ്റൊരു ദുർഗ്ഗം ഭാരതത്തിലുണ്ടെന്നു തോന്നുന്നില്ല. നാലഞ്ചു ശതകങ്ങളിലെ ഇന്ത്യയുടെ എല്ലാ വികാസപരിണാമങ്ങൾക്കും സാക്ഷി നിന്നിട്ടുണ്ട്, ഈ റെഡ്ഫോർട്ട്. ഒരു പഴയ മുഗൾചക്രവർത്തിയുടെ അധിരാജപ്രതാപങ്ങളുടെ വെറുമൊരു സ്മാരകം മാത്രമാണോ ഇത്? ആണെന്നെനിക്കു തോന്നുന്നില്ല. ഭാരതീയമായ എല്ലാറ്റിന്റെയും പ്രതീകമാണത്.

റെഡ് ഫോർട്ട് ഇന്ത്യയുടെ പ്രതീകമല്ലെന്നു വിളിച്ചുപറയുന്നവർ ഇന്നും ആ ഹിമാലയസാനുക്കളിൽ ഇല്ലാതെയില്ല. ചരിത്രത്തെ പ്രത്യേകതരം ചില്ലുവാതിലുകളിലൂടെ – തങ്ങൾതന്നെ നിറംപിടിപ്പിച്ച ചില്ലുവാതിലുകളിലൂടെ – നോക്കിക്കാണാൻ മാത്രം ശീലിച്ചതു കൊണ്ടാണവർക്കങ്ങനെ പറയാൻ തോന്നുന്നത്. ആ വളപ്പിനകത്ത് .ഒരു ചെറിയ ഹൈന്ദവ ക്ഷേത്രംകൂടിയുണ്ടായെങ്കിലേ അവർക്കു തൃപ്തിയാവൂ. പിന്നിട്ടുപോന്ന

ഭാരതീയ സംസ്ക്കാരത്തിന്റെ സമസ്ത രാജവീഥികളിലും ഹിന്ദുക്ഷേത്രങ്ങൾ മാത്രമുയർന്നു കാണുവാനാഗ്രഹിക്കുന്ന അത്തരമാളുകൾ, ഇന്ത്യയുടെ ആത്മാവു കണ്ടെത്താത്തവരാണ്.

സിന്ധുഗംഗാസമതലം തൊട്ടു പച്ചപിടിച്ചു പച്ചപിടിച്ചുവന്ന ആ സംസ്ക്കാര വിശേഷത്തിലൂടെ കയറിയിറങ്ങാത്ത പ്രവാഹങ്ങളില്ല. പല പ്രവാഹങ്ങളിലും ഇന്ത്യ മുങ്ങിപ്പോയിട്ടുണ്ട്. ആ പ്രവാഹങ്ങൾ ഇവിടത്തെ മണ്ണിൽത്തന്നെകിടന്നു വറ്റുകയുണ്ടായി. വീണ്ടും തോർത്തിത്തെളിഞ്ഞുണർന്നുയർന്നിട്ടുള്ള ഇന്ത്യയുടെ മണ്ണ് എല്ലാ പ്രവാഹങ്ങളിൽനിന്നും പിടിച്ചെടുത്ത അനുഭൂതികളുമായിട്ടാണ് പുതിയ പച്ചപ്പടർപ്പുകൾക്കു വളം നൽകിപ്പോന്നത്. വൈദേശികമായിപ്പോയി എന്ന ഒറ്റക്കാരണത്താൽ നല്ല നല്ല സംസ്ക്കാര മാതൃകകളെ ഇന്ത്യ കൈയൊഴിച്ചു വിട്ടിട്ടില്ല. ഭാരതീയദർശനം എന്നു മൊത്തത്തിൽ പറഞ്ഞുകേൾക്കുന്ന ആ ദർശന സംഹതിയുണ്ടല്ലോ, അത് ഒന്നോ രണ്ടോ ജനസംഘങ്ങളുടെ ഘോഷയാത്രകളിലുയർന്ന മുദ്രാവാക്യങ്ങളുടെ സംഘാതമല്ല. ഈ നാട്ടുകാരും അന്യനാട്ടിൽനിന്നുവന്ന് ഇവിടെ ജീവിച്ചന്തരിച്ച ശക്തികളും, ഈ മണ്ണിൽ സൃഷ്ടിച്ചുവെച്ച ജീവിതമുദ്രകളുടെ സത്തയാണത്. കർമ്മത്തിന്റെ ശാശ്വതമായ സത്ത. അതുകൊണ്ടാണു ഞാൻ പറഞ്ഞത് റെഡ്ഫോർട്ടിന്റെ സന്ദേശത്തെ കൈയൊഴിച്ചുവിടുന്ന ഒരു സംസ്കാരവും ഇന്ത്യയുടെ സംസ്കാരമാകാൻ വഴിയില്ലെന്ന് . ആ കുംഭഗോപുരത്തിനു മുകളിലുയർന്നു നിൽക്കുന്ന ത്രിവർണ്ണ പതാകയുടെ സന്ദേശവും മറ്റൊന്നുമല്ല.



## ഇവിടെ ഇന്ത്യയുടെ മുത്തച്ഛനുറങ്ങുന്നു.

മഞ്ഞതിൽ കുളിച്ച്, ഈറൻചേലയും ചുറ്റി, പ്രാതഃസന്ധ്യ കിഴക്കുനിന്നു പൂജാപുഷ്പങ്ങളുമായി നടന്നുവരികയായിരുന്നു. വെളിച്ചത്തിന്റെ രഥം ചക്രവാളപരിധിയിൽ എത്തിയിട്ടേയുള്ളു. മൂടൽമഞ്ഞിന്റെ മുഖാവരണവുമണിഞ്ഞ് പ്രകൃതി നിഷ്പന്ദമായി നിൽക്കുകയാണ്. അപ്പുറത്ത് ദില്ലിനഗരം ഉണർന്നുകഴിഞ്ഞിട്ടില്ല. യമുനാനദി മലർത്തിയിട്ട ഒരു കണ്ണാടിപ്പലകപ്പോലെ കിടക്കുന്നു.

ജീവിതത്തിൽ അന്നോളമുണ്ടായിട്ടില്ലാത്ത ഒരനുഭൂതി വിശേഷവുമായി, ഞാനാ യമുനാതീരത്തിലൂടെ പതുക്കെപ്പതുക്കെ നടക്കുകയായിരുന്നു. എന്റെ ജീവിതത്തിലെ ഏറ്റവും വലിയ തീർത്ഥാടനമാണത്. മനസ്സിനകത്തും കൈക്കുമ്പിളിനകത്തും വിടർന്നുനിന്ന പൂക്കളുമായി ശബ്ദമുണ്ടാക്കാതെ ഞാൻ നടന്നു. കാൽച്ചുവട്ടിൽ കിടന്ന് ചരലുകൾ മാത്രം എന്തോ എന്നോടു പറയുന്നുണ്ടായിരുന്നു.

അവിടെ ആരും ഒച്ചയുണ്ടാക്കിക്കൂടാ. നിശ്ശബ്ദതപോലും ശബ്ദമയമായിത്തോന്നുന്ന ആ മണൽപ്പുറത്ത് എന്റെ മുത്തച്ഛൻ കിടന്നുറങ്ങുകയാണ്. അനന്തവും അവിരാമവുമായ ഉറക്കം. ജീവിക്കുന്ന യുഗത്തിന്റെ ആത്മാവിൽനിന്നു ജനിക്കുവാനിരിക്കുന്നൊരു യുഗത്തിന്റെ ജീവശക്തി രൂപപ്പെടുത്തുന്ന ശ്രമകരമായ ജോലിയും കഴിഞ്ഞ് മുത്തച്ഛൻ ഒന്നു വിശ്രമിച്ചുകൊള്ളട്ടെ.

ഞാൻ 'രാജ്ഘട്ടി'ലെ സമാധിപീഠത്തിന്റെ തിരുമുമ്പിലെത്തി. ഹൃദയം ദ്രുതതരം തുടിക്കുന്നുണ്ടായിരുന്നു. കാലുകൾ ഇടറുന്നുണ്ടായിരുന്നു. നിറഞ്ഞ മിഴികളുമായി കനംതൂങ്ങുന്ന ആത്മാവുമായി, ഞാൻ ആ സമാധിപീഠത്തിൽ പൂക്കൾ അർപ്പിച്ചു. എന്റെ മനസ്സാക്ഷിയുടെ മിഴിനീർതുളുമ്പിനിന്ന പൂജാപുഷ്പങ്ങളും!

ആ ബലികുടീരത്തിന്റെ രോമഹർഷങ്ങൾപോലെ, ചുറ്റുമുള്ള പുഷ്പവാടിയിലെ സൗഗന്ധികങ്ങൾ വിടർന്നുനിന്നു. ഒരു ചിരാഭിലാഷം നിറവേറ്റിക്കഴിഞ്ഞ ആത്മസംതൃപ്തിയും നിർവൃതിയുമാണെനിക്കുണ്ടായത്. നിമിഷങ്ങൾ ഒച്ചയുണ്ടാക്കാതെ കടന്നുപോയി. ഞാൻ ആ ശിലാതളിമവും നോക്കി നിശ്ചലം നിന്നു.

ഇവിടെ അംബരചുംബികളായ ഗോപുരങ്ങളില്ല, കനകമേൽക്കട്ടികളില്ല, പുഷ്യരാഗവും മരതകവും പതിച്ച രത്നപീഠങ്ങളില്ല– ഒരു കൽത്തറയും കുറെ പൂക്കളും മാത്രമേയുള്ളൂ. പക്ഷേ, ഇവിടെയാണ്, ഇവിടെ മാത്രമാണ്, ഒരുയുഗത്തോളം വ്യാസമുണ്ടായിരുന്ന ഇന്ത്യയുടെ മനസ്സാക്ഷി നിത്യവിശ്രമം കൊള്ളുന്നത്.

ആ ചലനം നിലച്ചുപോയ ദിവസം നമുക്കോർമ്മയുണ്ട്. നാം പൂങ്ങിയേങ്ങിക്കരഞ്ഞു. മറ്റെന്താണ് നമുക്കുചെയ്യാൻ കഴിയുമായിരുന്നത്? കുടുംബാംഗങ്ങളുടെ കുഞ്ഞിക്കൈകളും പിടിച്ച്, ജീവിതത്തിന്റെ വിശാലമേഖലകളിലേയ്ക്ക് നമ്മുടെ മുത്തച്ഛൻ നടന്നുപോവുകയായിരുന്നു. ഇടുങ്ങി, ഇരുൾനിറഞ്ഞ ഇടനാഴികളിൽനിന്ന് ചൈതന്യധന്യമായ ദേശീയതയുടെ വിശാലമണ്ഡപങ്ങളിലേയ്ക്ക്. ജീവിതാരംഭംമുതൽക്കേ ആരംഭിച്ച ആ പദയാത്രയിൽ എത്രയെത്ര പടവുകൾ അതിനകം ചവുട്ടിക്കയറിക്കഴിഞ്ഞു! ത്യാഗങ്ങളുടെ എത്രയെത്ര ബലിപീഠങ്ങളിൽ നിന്ന് പ്രതിജ്ഞകൾ പുതുക്കി! ലോകം കണ്ട ഏറ്റവും വലിയ സത്യാന്വേഷണമായിരുന്നു, അത്!

ആരുമാരും പ്രതീക്ഷിച്ചതല്ല, ആർക്കുമാർക്കു അറിവുണ്ടായിരുന്നതല്ല, ഒരു ഭ്രാന്തൻ ആ നെഞ്ചിനുനേരെ നിറയൊഴിച്ചു. ഇന്ത്യയുടെ നെഞ്ചിനു നേരെയാണ് വെടിയുണ്ട മൂളിക്കൊണ്ടു പാഞ്ഞുചെന്നത്. മനുഷ്യാത്മാവുകളുടെ മുറിവുകളുണക്കിയ ആ മുത്തച്ഛന്റെ ഹൃദയത്തിൽ ഘാതകൻ ഒരിക്കലും ഉണങ്ങാത്ത മുറിവുണ്ടാക്കിവെച്ചു. ആ നെഞ്ചാംകൂട് ഉലഞ്ഞു





തകർന്നു. നമ്മുടെ ഹൃദയത്തിന്റെ ഞരമ്പുകൾ വലിഞ്ഞുപൊട്ടുന്നതായി നമുക്കുതോന്നി: രക്തനാഡികൾ വറ്റിച്ചുക്കിച്ചുപോകുന്നതായും. ആ മുത്തച്ഛന്റെ ആത്മാവിന്റെ വേരുകൾ നമ്മുടെ യുള്ളിലായിരുന്നു.

ഞാൻ അറിയാതെ, എന്റെ കണ്ണുനീർത്തുള്ളികൾ ആ ശിലാതളിമത്തിൽ അടർന്നുവീണു. ഞാൻ കരഞ്ഞുകൂടാത്തതാണ്. അദ്ദേഹത്തിനതിഷ്ടമാവുകയില്ല. മരണത്തെപ്പോലും മന്ദഹസിച്ചുനിന്നെതിരേറ്റ ആ മുത്തച്ഛന് കരയുന്നവരെ പുച്ഛമായിരുന്നു. ഒന്നേ സമാധാനമുള്ളൂ. ഞാനൊരു കുട്ടിയാണ്, മനസ്സിന് ഒരിരുത്തം വന്നിട്ടില്ലാത്ത കുട്ടി. എത്രയോ തെറ്റുകൾ തിരുത്തിതന്നിരിക്കുന്നു! ഈ കണ്ണുനീർത്തുള്ളികൾക്കും മാപ്പുകിട്ടുകയില്ലേ?

കിഴക്കു വെളിച്ചം വിടർന്നുവിടർന്നു വരികയായിരുന്നു. പ്രഭാതം, അതിന്റെ ചർക്കയിൽ നിന്ന് കനകനൂലുകൾ നൂൽക്കുകയായിരുന്നു. പ്രപഞ്ചം പ്രഭാപൂർണ്ണമായി. ഞാനൊറ്റയ്ക്കവിടെ നിന്നു. ഞാൻ ജീവിക്കുന്ന യുഗത്തിന്റെ ചൈതന്യം അവിടെയുറങ്ങിക്കിടക്കുന്നു. അത് ഇന്ത്യയിലെ മനുഷ്യാത്മാവുകളിലൂടെ ഉയിർത്തെഴുന്നേൽക്കുകയാണ്. വിദേശക്കോയ്മയുടെ നുകത്തണ്ടുകൾ ചുമലുകളിൽ നിന്നൂരിമാറ്റിയ ഇന്ത്യയിലെ കൃഷിക്കാരുടെ മിഴികളിൽ മിന്നിനിൽക്കുന്നത് ആ ചൈതന്യമാണ്. നവഭാരതത്തിന്റെ നിർമ്മാണയജ്ഞങ്ങൾക്ക് ശ്രമദാനം നൽകുന്ന പ്രയത്നശാലികളായ പൗരസഞ്ചയങ്ങളുടെ ശക്തി ആ ചൈതന്യമാണ്. "ഇത് എന്റെ നാടാണ്" എന്ന അഭിമാനം എന്റെയും നിങ്ങളുടെയും സാമൂഹ്യബോധത്തിന്റെ പ്രചോദനമാക്കിത്തീർത്തതും, അതേ ചൈതന്യമാണ്.

പരസഹസ്രം ജീവിതങ്ങളുടെ ചന്ദനത്തിരികൾ എരിഞ്ഞുനിന്നിരുന്ന ഇന്നലത്തെ ഇന്ത്യ, ആ ചൈതന്യത്തിൽ നിന്നാണ് വെളിച്ചവും ചൂടുമുൾക്കൊണ്ടിരുന്നത്. ഇന്നത്തെയും നാളത്തെയും ഇന്ത്യ, അവയുൾക്കൊള്ളുന്നതും മറ്റെങ്ങും നിന്നല്ല. പ്രപഞ്ചം മുഴുവൻ നിറഞ്ഞുനിൽക്കുന്ന ആ കർമ്മചൈതന്യത്തിൽ, വെളിച്ചത്തിന്റെ തുടിക്കുന്നൊരു ബിന്ദുവായി കത്തിനിൽക്കുവാനെ എനിക്കുമോഹമുള്ളൂ!

പ്രിയപ്പെട്ട മുത്തച്ഛാ, അങ്ങ് എന്നെ ഓർമ്മിക്കുന്നുണ്ടാവുകയില്ല. ഞാനുൾപ്പെട്ട ഇന്ത്യയിലെ കുഞ്ഞുങ്ങളുടെ ജീവിതം വ്യവസ്ഥപ്പെടുത്തിയത് അങ്ങാണ്! ഞാൻ ഇന്ത്യയുടെ തെക്കേയറ്റത്തൊരു നാട്ടിൽനിന്നാണുവരുന്നത്.

വെളിച്ചത്തിനുവേണ്ടി ദാഹിച്ചു ദാഹിച്ചു കിടന്ന ഒരു നാട്ടിൽനിന്ന്! ആ നാട് അങ്ങു കണ്ടിട്ടുണ്ട്. രണ്ടു പതിറ്റാണ്ടുകൾക്കുമുമ്പ് അങ്ങ് എന്റെ നാട്ടിലൂടെ കടന്നുപോയിട്ടുണ്ട്. അങ്ങയുടെ വരവുംനോക്കി ഞങ്ങൾ കാത്തു നിന്നത് ഞാനോർമ്മിച്ചു പോകുന്നു. അന്ന് അങ്ങു ഞങ്ങളോടൊക്കെ കുശലപ്രശ്നം ചെയ്തു, പ്രസംഗിച്ചു. എനിക്ക് അന്നതൊന്നും മനസ്സിലായിരുന്നില്ല. മനസ്സിലാക്കാൻ തക്ക പ്രായമായിരുന്നില്ല. പ്രസംഗം കഴിഞ്ഞ് സഭാവേദിയിൽ നിന്ന് അങ്ങു താഴേയ്ക്കിറങ്ങി. ആരുമറിയാതെ ഞാൻ ആൾക്കൂട്ടത്തിനിടയിലൂടെ തിക്കിത്തിരക്കി കയറിവന്ന് എന്റെ കിളുന്നുകൈവിരൽകൊണ്ട് അങ്ങയെ ഒന്നു തൊട്ടു. അങ്ങ് എന്നെ തിരിഞ്ഞുനോക്കി ഒന്നു മന്ദഹസിച്ചു. ആ മന്ദഹാസത്തിന്റെ ഭാഷ എനിക്കു മനസ്സിലായി. എന്റെ നാട്ടിലെ ഏറ്റവും വലിയ മനുഷ്യനെ ഞാൻ തൊട്ടിട്ടുണ്ട്. എന്തൊരാത്മനിർവൃതിയാണത്!

പതിറ്റാണ്ടുകൾക്കുശേഷം ഞാൻ കാണുന്നത് ഈ സമാധിമണ്ഡപമാണ്. ഇന്ത്യയുടെ മുത്തച്ഛന്റെ മഹാസമാധിപീഠം! അനുഭൂതികളുടെ മുമ്പിൽ വാചാലമാവാറുള്ള എൻെറ ഹൃദയം ഇവിടെവെച്ച് നിശ്ശബ്ദമായിപ്പോവുകയാണ്. പലതും അറിയിക്കുവാനുള്ളപ്പോൾ, ഹൃദയം വികാരഭാരംകൊണ്ടു മൂകമായാലോ? എനിക്കൊന്നും അറിയിക്കുവാൻ ശക്തിയില്ല. പക്ഷെ, ഒന്നുമാത്രം! അങ്ങയുടെ ഭൗതികശരീരം ഞങ്ങളിൽനിന്ന് എന്നേയ്ക്കുമായി അകറ്റികളഞ്ഞ ആ ഘാതകനോട്-അയാളെ അതിനു പ്രേരിപ്പിച്ച മാനസികകാലാവസ്ഥയോട് - ഞങ്ങൾക്കു രാജിയാവാനാവുകയില്ല.

അങ്ങയുടെ അന്തർദ്ധാനവാർത്ത ഞങ്ങളെ ഗദ്ഗദത്തോടുകൂടി അറിയിച്ച പണ്ഡിറ്റ്ജി, അന്നു പറഞ്ഞ വാചകങ്ങൾ ഒരു പ്രതിജ്ഞയുടെ മന:ശക്തിയോടെ, ഞാൻ ഇവിടെനിന്നാവർത്തിച്ചുകൊള്ളട്ടെ-

"ഒരുഭ്രാന്തൻ ആ ജീവിതത്തിനൊരു പൂർണ്ണവിരാമമിട്ടു. കഴിഞ്ഞ കുറെ വർഷങ്ങളായി അത്തരമൊരു ഭ്രാന്തനെ വളർത്തിയെടുക്കാനാവശ്യമായ വിഷം ഈ സമൂഹത്തിൽ പടർന്നുകിടക്കുന്നുണ്ടായിരുന്നു. കുറെ മനുഷ്യ ഹൃദയങ്ങളിൽ ആ വിഷത്തിന് വല്ലാത്ത സ്വാധീനവുമുണ്ടായിരുന്നു. ഇന്നുമത് അവിടവിടെ നിലനിൽക്കുന്നു. അതിന്റെ ഉറവുചാലുകൾവരെ മൂടിക്കളയേണ്ടിയിരിക്കുന്നു. ഭ്രാന്തിനെ ഭ്രാന്തുകൊണ്ടല്ല നേരിടേണ്ടത്. ആചാര്യൻ പഠിപ്പിച്ചുതന്ന മാർഗ്ഗങ്ങളിലൂടെ അതു നിർവ്വഹിക്കാം."





